
PATRON SAINT

# മലങ്കരസഭ

## മാസിക

1993 ഏപ്രിൽ
ലക്കം 4 പുസ്തകം 48



മലങ്കരസഭാവായനക്കാർക്ക്

ഈസ്റ്റർ ആശംസകൾ

"യേശുവിനെ ദൈവം ഉയിർത്തെഴുന്നേൽപ്പിച്ചു. അതിനു ഞങ്ങളെല്ലാവരും സാക്ഷികളാകുന്നു."

അപ്പോ. പ്ര.





ഉദ്ദിഷ്ടകാര്യ സാദ്ധ്യത്തിന്















മദ്ധ്യസ്ഥതാ സഹായത്തിന്

**Babu, Mary & Children**

**Houston**

ലക്കം 4 പുസ്തകം 48
1993 ഏപ്രിൽ



'MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578499


# മലങ്കരസഭ
# മാസിക

## ഇതളുകളിൽ

### ലേഖനങ്ങൾ



### പംക്തികൾ




വാർഷികവരിസംഖ്യ 20 രൂപാ
ഇൻഡ്യയ്ക്കു വെളിയിൽ 150 ,,

# പത്രാധിപക്കുറിപ്പ്

## ശുഭാപ്തി വിശ്വാസത്തോടെ

## സഭാ ദിനത്തിൽനിന്ന് ഈസ്റ്റർ ദിനത്തിലേക്ക്

ഒരിക്കൽക്കൂടി സഭാദിനം (കാതോലിക്കാദിനം) നാം ആചരിച്ചുകഴിഞ്ഞു. ശുഭാപ്തി വിശ്വാസത്തോടെ, ശുഭപ്രതീക്ഷകളുടെ ഈസ്റ്റർ സന്തോഷത്തിലേക്ക് നമുക്ക് പ്രവേശിക്കാം.

കഴിഞ്ഞ വർഷത്തെ സഭാദിനംമുതൽ, ഈ വർഷത്തെ സഭാദിനംവരെ, സഭാജീവിതത്തിന്റെ ഏതൊക്കെ മേഖലകളിൽ ശക്തീകരണം പ്രാപിച്ചുവെന്നു പരിശോധിക്കുന്നത് നന്നായിരിക്കും. വർഷങ്ങളായി നടന്നുവരുന്ന വികസന–സേവന പ്രവർത്തനങ്ങളോടൊപ്പം, ഇക്കഴിഞ്ഞ വർഷത്തെ പ്രത്യേക നേട്ടങ്ങൾ എന്തൊക്കെയെന്ന് അന്വേഷിക്കയാണിവിടെ കരണീയം.

വർഷാരംഭത്തിലെ പുതുവത്സര ജാഗരണവും പെന്തിക്കോസ്തിയോടടുത്ത് പരുമലയിൽ സമ്മേളിച്ച സഭാപ്രവർത്തകരുടെ കാത്തിരുപ്പ് ധ്യാനവും പോയ്‌വർഷത്തെ പ്രഭാപൂരിതമാക്കി.

പ്രകൃതി–പ്രളയ ദുരിതങ്ങളിൽ ആശ്വാസവുമായി തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായും പ്രവർത്തകരും രംഗത്തിറങ്ങിയത്, സഭാസാക്ഷ്യം ഏട്ടിലെ പശുവല്ലെന്നു തെളിയിച്ചു.

1993 ജനുവരി നാലിന് പരുമലയിൽവച്ച് സഭയുടെ ചുമതലയിൽ നടത്തിയ സമൂഹവിവാഹം, സഭയ്ക്ക് മനുഷ്യജീവിതങ്ങളെ ജീവന്റെ പൂർണ്ണതയിലേക്ക് ആനയിക്കുവാനുള്ള പ്രതിബദ്ധതയെ പ്രകടമാക്കി.

സഭയുടെ ചുമതലയിൽ ആരംഭിച്ചിരിക്കുന്ന 'ഭവനദാന' പദ്ധതി, വികസന മേഖലയിൽ ഒരു നാഴികക്കല്ലാണ്. ഇക്കാര്യത്തിൽ ജർമ്മൻജനതയുടെ സഹായ വാഗ്ദാനവും ഉണ്ടായിട്ടുണ്ടെന്നുള്ളത് സഭയുടെ പ്രത്യേക നേട്ടമാണ്.

വടക്കൻ മേഖലയിലെ രണ്ടു പ്രധാന നേട്ടങ്ങളാണ്, ആലുവായിലെ സ്റ്റുഡൻസ് സെന്ററും, പാമ്പാക്കുടയിലെ ത്രീസായ്ശുബഹോ സെന്ററും. ഈ രണ്ടു കേന്ദ്രങ്ങളിലും വിഭാവനം ചെയ്യപ്പെടുന്ന കാര്യങ്ങൾ പൂർണ്ണമായും പ്രവൃത്തിപഥത്തിലാകുമ്പോൾ, അഭിമാനാർഹങ്ങളായ രണ്ട് പ്രസ്ഥാനങ്ങളാകും.

മാവേലിക്കര മിഷൻ സെന്ററിന് മൊബൈൽ സുവിശേഷീകരണ യൂണിററുണ്ടായിരിക്കുന്നു എന്നത്, ഇരുപത്തൊന്നാം നൂററാണ്ടിനു വേണ്ടിയുള്ള സുവിശേഷ സജ്ജീകരണത്തിന്റെ പ്രതീകമാണ്.

സഭയിലെ വൈദികർക്ക് ഏകീകൃതവും, കാലോചിതവുമായ ഒരു സേവന–വേതന പദ്ധതി ഫെബ്രുവരിമാസത്തെ സുന്നഹദോസ് അംഗീകരിച്ചിരിക്കുന്നുവെന്നത് നേതൃത്വമേഖലയിൽ ആത്മവിശ്വാസം പകരും.

സഭാകേന്ദ്രത്തിൽ, ആധുനിക സജ്ജീകരണങ്ങളോടുകൂടെ ഒരു സെക്രട്ടറിയേററ് ക്രമീകരിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. ദീർഘകാലമായി പലരും പറഞ്ഞുകൊണ്ടിരുന്ന ഒരടിയന്തിരാവശ്യം അങ്ങനെ ഫലപ്രാപ്തിയിലെത്തുകയാണ്.

വൈദികസെമ്മിനാരിയുടെ ചരിത്രത്തിൽ ഏററവും കൂടുതൽ വിദ്യാർത്ഥികളായിരുന്നു പോയ വർഷം പഠിച്ചത്. ഭരത്മായ പരിശീലനത്തിന് വേണ്ടി, 'സോഫിയാ സെന്റർ' കൂടാതെ 'ശ്രുതി' മന്ദിരവും (ദിവ്യബോധനം–ആരാധനാസംഗീത പരിശീലനം) സജ്ജമായിരിക്കുന്നു. ഭാരതത്തിൽ മറെറാരു സഭയും ഉദ്യമിക്കാതെ 'സഭാവിജ്ഞാനകോശം' പൂർത്തിയായിക്കൊണ്ടിരിക്കുന്നു.

ഇത് പോയവർഷത്തെ നേട്ടങ്ങളിൽ ചിലതുമാത്രം. ഇതിലും പ്രധാനമായത് വല്ലതും വിട്ടുപോയെങ്കിൽ മന:പൂർവമല്ല. ഇതൊരു "സാമ്പിൾ" സർവേ മാത്രം. ഇപ്രകാരമുള്ള നേട്ടങ്ങൾ അനുസ്മരിക്കുന്നത് നമുക്ക് ശുഭാപ്തിവിശ്വാസം നൽകും. കോട്ടങ്ങൾ ഒന്നും ഇല്ലായെന്ന് ഒരിക്കലും അവകാശപ്പെടുന്നില്ല. ശുഭാപ്തി വിശ്വാസത്തോടെ സഭാദിന പ്രതിജ്ഞകൾ പൂർത്തീകരിക്കാം. സഭയ്ക്കുവേണ്ടി 'ഒരുദിവസത്തെ ശരാശരി വരുമാനം ഓരോ അംഗവും നീക്കിവച്ചാൽ, നമുക്ക് വലിയ കാര്യങ്ങൾ പലതും നിർവഹിക്കുവാൻ കഴിയും.

ഈസ്റ്റർ' നൽകുന്ന പ്രതീക്ഷയും സന്തോഷവും അടഞ്ഞ വാതിലുകളിലേക്ക് കടന്നുവരുന്ന സമാധാനാശംസയുടേതാണ്: ''ജീവനുള്ള''വനെ മരിച്ചവരുടെയിടയിൽ അന്വേഷിക്കാതിരിക്കുവാനുള്ള മുന്നറിയിപ്പാണ് 'ഈസ്റ്റർ'; ഒഴിഞ്ഞ കല്ലറ, നിറഞ്ഞ മാനവീതയുടെ പ്രതീകമാണ്. ''നമുക്കു വേണ്ടി ആരു കല്ലുമാററും?'' എന്നു ചോദിക്കുന്നവർക്ക് 'ഈസ്റ്റർ', പ്രതീക്ഷകൾ നൽകുന്നു.

സഭാദിനത്തിന്റെയും ഈസ്റ്റർ ദിനത്തിന്റെയും പ്രതീക്ഷാനിർഭരമായ മംഗളാശംസകൾ, എല്ലാ വായനക്കാർക്കും ആശംസിക്കുന്നു.

ജെ. കെ.




പോൾ സിനിരാജ്

## പുതുഞായറാഴ്ചയ്ക്കുശേഷം ഒന്നാം ഞായർ – ഏപ്രിൽ 25

(യോഹ. 21:1–14)

ഒരിക്കൽ പടകും വലയും വിട്ട് യേശുവിനെ അനുഗമിച്ചിരുന്ന പത്രോസ്. ഉയിർത്തെഴുന്നേററ ക്രിസ്തു രണ്ടുപ്രാവശ്യം ശിഷ്യന്മാർക്കു പ്രത്യക്ഷപ്പെട്ടശേഷമാണ് വീണ്ടും മീൻ പിടിക്കാൻ പോകുന്നത്. അവന്റെ തീരുമാനം മററു ശിഷ്യന്മാരെയും സ്വാധീനിച്ചു. അവർ വ്യക്തിപരമായി ചിന്തിച്ചിരുന്നത്, ക്രിസ്തു ഉയിർത്തെഴുന്നേററതിനാൽ അവൻ പീലാത്തോസിനെയും ഹെരോദാവിനെയും മഹാപുരോഹിതന്മാരെയും നീക്കി യിസ്രയേൽ രാജ്യം യഥാസ്ഥാനപ്പെടുത്തുമെന്നായിരുന്നു. അപ്പോസ്തലന്മാരെന്ന നിലയിൽ ഭൗമികമായ സുഖസൗകര്യങ്ങളും അധികാരപദവികളും അതിൽകുടി അവർ സ്വപ്നം കാണുകയും ചെയ്തു. അതൊക്കെ മിഥ്യാധാരണകളായിരുന്നോ എന്നാണിപ്പോഴത്തെ സംശയം. കുറഞ്ഞപക്ഷം തന്നെ ക്രൂശിക്കാനേല്പിച്ച പീലാത്തോസിന്റെയും, അതിനു പ്രേരിപ്പിച്ച മഹാപുരോഹിതന്മാരുടെയും മുമ്പിൽ തന്നത്താൻ ഒന്നു വെളിപ്പെടുത്താൻപോലും ഉയിർത്തെഴുന്നേററ ക്രിസ്തു തയ്യാറായിക്കണ്ടില്ല. ഈ സാഹചര്യത്തിൽ, വയറിനുവേണ്ടി തന്നത്താൻ അദ്ധ്വാനിച്ചേ പററു; ഭക്തിയും മുറുകെ പിടിച്ചിരുന്നാൽ നിരാശയായിരിക്കും ഫലം. ഈ ചിന്താഗതിയായിരിക്കാം വീണ്ടും മീൻ പിടിക്കാൻ പോകുന്ന തീരുമാനത്തിൽ അവരെ എത്തിച്ചത്.

'ഈ ആയുസിൽ മാത്രം ക്രിസ്തുവിൽ പ്രത്യാശ വെച്ചിരിക്കുന്നവർ സകല മനുഷ്യരിലും അരിഷ്ടന്മാരത്രെ' എന്നു വി. പൗലോസ് പറയുന്നു (1 കൊരി. 15:19). ഉയിർത്തെഴുന്നേററവൻ നമ്മോടൊത്തുണ്ടെന്നും, നിത്യതയോളം അവൻ നമ്മെ പോററുമെന്നും ഉള്ള അനന്തമായ പ്രത്യാശയാണ് നമുക്കിന്നാവശ്യം. പ്രത്യാശയുടെ വെളിച്ചം നഷ്ടപ്പെടുന്നവരിലാണ് സകലവിധ ദോഷത്തിനും കാരണമായ ദ്രവ്യാഗ്രഹവും അത്യാഗ്രഹവും ഉണ്ടാകുന്നത്. അവന്റെ രാജ്യവും നീതിയും അന്വേഷിക്കാൻ കഴിയാത്ത അവസ്ഥ. ശിഷ്യന്മാർ രാത്രിയിൽ മീൻ പിടിക്കാൻ പോയതിന് തുല്യമാണത്. കർത്താവിനോടുകൂടെ മരിച്ചടക്കപ്പെട്ട് ഉയിർത്തെഴുന്നേററു എങ്കിൽ–ഒരു പുതുക്കം പ്രാപിച്ചിട്ടുണ്ടെങ്കിൽ – ജീവിതത്തിന്റെ പുലർച്ചയിൽ ഇതാ യേശു നിൽക്കുന്നു. നമുക്കാവശ്യമായ പ്രാതലുമായി, ചോദിക്കുന്നതിലും നിനയ്ക്കുന്നതിലും അത്യന്തം പരമായി നൽകാൻ കഴിവുള്ള കർത്താവിൽ ആശ്രയിക്കാം.

## പുതുഞായറാഴ്ചയ്ക്കുശേഷം രണ്ടാം ഞായർ – മെയ് 2

(യോഹ. 21:15–19)

ഞാൻ എന്റെ ജീവനെ നിനക്കുവേണ്ടി വെച്ചുകളയും എന്നു പത്രോസ് പറഞ്ഞിരുന്ന സന്ദർഭമുണ്ട്. അന്നു കർത്താവു മറുപടി കൊടുത്തു: ഇപ്പോഴം നിന്റെ ജീവനെ എനിക്കുവേണ്ടി വെക്കത്തില്ല; കോഴി കൂവുന്നതിനു മുമ്പു മൂന്നുപ്രാവശ്യം എന്നെ തള്ളിപ്പറയുകയും ചെയ്യും. പിന്നത്തേതിൽ നീ എന്നെ അനുഗമിക്കും. അന്നു നിന്റെ ജീവനെ എനിക്കുവേണ്ടി വെച്ചുതരും (രക്തസാക്ഷിയായി) എന്ന ആശയവും അതിൽ പ്രതിഫലിക്കുന്നു (യോഹ. 13:36–38).

ജീവസന്ധാരണത്തിനുവേണ്ടിയാണല്ലൊ പത്രോസും കൂട്ടരും മീൻപിടിക്കാൻ പോയത്. സ്വയം അദ്ധ്വാനിച്ചിട്ട് കൂട്ടുവാൻപോലും കിട്ടിയതുമില്ല. എങ്കിലും അവർക്കുവേണ്ടിയിരുന്ന പ്രാതൽ കർത്താവൊരുക്കിയിരുന്നു. അതോടൊപ്പം 153 വലിയ മൽസ്യങ്ങളെ സമ്പാദിക്കാൻ കർത്താവ് സഹായിക്കുകയും ചെയ്തു.

പിടിച്ച മൽസ്യങ്ങളും മുന്നിലുണ്ട്. പിടിക്കുന്നതിനു സഹായിച്ചവരുമുണ്ട്. തന്റെ പ്രയത്നത്തിൽ അവർ പങ്കാളിയായിത്തീർന്നതിനാൽ സ്വാഭാവികമായും അവരോടുള്ള സ്നേഹം പത്രോസിനു വർദ്ധിക്കും. ഇതിനെയെല്ലാം ഉദ്ദേശിച്ചെടുത്തിയാണ് 'ഇവരിൽ അധികമായി എന്നെ സ്നേഹിക്കുന്നുവോ' എന്ന ചോദ്യം കർത്താവിൽനിന്നുയരുന്നത്. സ്വന്ത ജീവനുവേണ്ടി എന്തു തിന്നും, എന്തു കുടിക്കും എന്ന ചിന്തയെക്കാളുപരി–പുഴുവും തുരുമ്പും കെടുക്കുന്ന ഈ ലോകത്തിലെ സമ്പാദ്യങ്ങളെക്കാളുപരി–ഭാര്യ, മക്കൾ, കൂട്ടുകാർ എന്നിവരെക്കാളുപരി–ദൈവഹിതത്തിനു വിപരീതമായി സ്വജീവിതത്തിൽ ഇഴുകിച്ചേർന്നിരിക്കുന്ന ചില ശീലങ്ങളെക്കാളുപരി എന്നെ സ്നേഹിക്കുന്നുവോ? അതാണു ചോദ്യം. മൂന്നു പ്രാവശ്യം തള്ളിപ്പറഞ്ഞവനിൽനിന്നു മൂന്നു പ്രാവശ്യവും കർത്താവ് ഉറപ്പു വാങ്ങി: ഉവ്വ് കർത്താവേ! എനിക്കു നിന്നോടു പ്രിയമുണ്ട്.

ആവർത്തിച്ചുള്ള ഏററുപറച്ചിൽ ഉറപ്പിനെ പ്രകടമാക്കുന്നു; സമർപ്പണം പൂർണ്ണമാക്കുന്നു. തുടർന്ന് ആടുകളെ മേയ്ക്കുവാൻ നിയോഗിക്കപ്പെടുന്ന പത്രോസിനോട്. കർത്താവു നിർദ്ദേശിക്കുന്നതു നോക്കുക! നീ യൗവ്വനക്കാരനായിരുന്നപ്പോൾ തന്നിഷ്ടംപോലെ നടന്നു. ഇനി നീ പക്വതയുള്ളവനായിരിക്കണം. മററു ശിഷ്യന്മാരുടെ ആത്മീകതാല്പര്യംകൂടി കണക്കിലെടുത്ത്, സഭയുടെ മുമ്പിൽ നീ വിധേയപ്പെടേണം. ഏകപക്ഷീയമായ തീരുമാനമെടുക്കാൻ പത്രോസിനു അധികാരമില്ല: അപ്പൊസ്തോലിക സമൂഹത്തിന്റെ തീരുമാനങ്ങൾക്ക് കീഴ്പെടുവാൻ തയ്യാറാകണമെന്നു സാരം. അതിൽകൂടി ആടുകളെ പാലിക്കുകയും, ക്രിസ്തുവിനെ അനുഗമിക്കുകയുമാണു വേണ്ടത്.

## പുതുഞായറാഴ്ചയ്ക്കുശേഷം മൂന്നാം ഞായർ – മെയ് 9

(ലൂക്കോ. 24:13–35)

മരിച്ചടക്കപ്പെട്ട യേശു ഉയിർത്തെഴുന്നേററു എന്നു കേട്ട രണ്ടുപേർ അതിനെക്കുറിച്ച് ചിന്തിച്ച് യെരുശലേമിൽനിന്നു ഏഴു നാഴിക ദൂരെയുള്ള എമ്മവൂസിലേക്കു യാത്ര ചെയ്യുന്നു. ഇവർ കർത്താവിന്റെ ശിഷ്യഗണത്തിൽപെട്ടവരാണെന്നതാണത്ഭുതം. യേശു അവരോടു ചേർന്നു നടന്നു. അവർക്കവനെ മനസിലായതുമില്ല. അപ്പം അനുഗ്രഹിച്ചു നുറുക്കിയപ്പോഴാണ് അവരുടെ കണ്ണു തുറന്നതും, ജീവിക്കുന്ന ക്രിസ്തുവിനെ തിരിച്ചറിഞ്ഞതും. ഒടുവിൽ അവർ എമ്മവൂസിലേക്കുള്ള യാത്ര ഉപേക്ഷിച്ച് യെരുശലേമിൽ മടങ്ങിയെത്തി ശിഷ്യന്മാരോടു ചേർന്നു.

ദൈവവചനം പുറപ്പെടുന്ന ആലയമുള്ള സ്ഥലമാണ് യെരുശലേമെന്നു കാണാം (യെശ. 2:3; മീഖാ. 4:2). പുതിയനിയമത്തിലെ ദൈവാലയം സത്യത്തിന്റെ തൂണും അടിസ്ഥാനവുമായ ജീവനുള്ള ദൈവത്തിന്റെ സഭയാകുന്നു (1 തിമോ. 3:15). എങ്കിൽ ദൈവവചനം പുറപ്പെടേണ്ടത് സഭയിൽ നിന്നാണ്. ആധികാരികമായി വേദപുസ്തകം വ്യാഖ്യാനിക്കാനും സഭയ്ക്കു മാത്രമാണധികാരം.

സഭയിൽ നിന്നാൽ ആത്മീകവർദ്ധന ലഭിക്കുകയില്ലെന്നു കരുതി ദുരുപദേശമാകുന്ന എമ്മവൂസിലേക്ക് ഒളിച്ചോടാൻ ശ്രമിക്കുന്ന പലരെയും കാണാറുണ്ട്. യേശു അവരോടു ചേർന്നു നടന്നാലും അവർക്കവനെ തിരിച്ചറിയാൻ കഴിയുന്നില്ല. സത്യവിശ്വാസത്തെ ഉറപ്പിക്കുന്ന തിരുവചനങ്ങൾ അവരുടെ ഹൃദയത്തെ കുത്തിയാലും പൊരുൾ തിരിഞ്ഞെന്നു വരില്ല. യോഗ്യതയോടും സത്യകുമ്പസാരത്തോടും വി. കുർബ്ബാനയിൽ സംബന്ധിക്കുന്ന അവസ്ഥയിലേ ക്രിസ്തുവിനെ കണ്ടെത്തുവാൻ സാധിക്കുകയുള്ളൂ. അങ്ങനെയുള്ളവർ സഭയാകുന്ന യെരുശലേമിൽ ഉറച്ചുനിന്ന് അപ്പൊസ്തലിക സമൂഹത്തോടു പററിച്ചേരും.

## പുതുഞായറാഴ്ചയ്ക്കുശേഷം നാലാം ഞായർ – മെയ് 16

(ലൂക്കോ. 9:51–62)

യഹൂദന്മാർ ശമര്യരെ അധമവിഭാഗമായി കണ്ടിരുന്നതുകൊണ്ട് ശമര്യർക്കും യഹൂദന്മാരോടു വെറുപ്പായിരുന്നു. ഇങ്ങനെ ഒരു സന്ദർഭത്തിലാണ് യേശുവും ശിഷ്യന്മാരും ശമര്യയിൽകൂടി കടന്നുപോകുന്നത്. എന്നാൽ. യഹൂദന്മാരുടെ പട്ടണമായ യെരുശലേമിലേക്കാണ് അവൻ പോകുന്നതെന്നതിനാൽ ശമര്യർ അവനെ സ്വീകരിക്കാൻ തയ്യാറായില്ല. ഇതു കണ്ടു മനം നൊന്താണ് യാക്കോബും യോഹന്നാനും കർത്താവിനോടു പറഞ്ഞത്. ആകാശത്തുനിന്നു തീ ഇറക്കി ശമര്യനിവാസികളെ ദഹിപ്പിച്ചുകളയാൻ. ദൈവത്തിന്റെ ആത്മാവല്ല ശിഷ്യന്മാരെക്കൊണ്ട് ഇവ്വിധം പറയിപ്പിക്കുന്നതെന്ന് കർത്താവ് ഓർമ്മിപ്പിച്ചു. കർത്താവ് വന്നത് പ്രാണങ്ങളെ നശിപ്പിക്കാനല്ല രക്ഷിക്കുവാനാണെന്നും, സഭയുടെ ദൗത്യവും അതുതന്നെയായിരിക്കണമെന്നും അവൻ പഠിപ്പിക്കുകയായിരുന്നു.

കർത്താവിനെ അനുഗമിക്കാൻ ഇച്ഛിക്കുന്ന മൂന്നു വ്യക്തികൾക്കുള്ള ഉപദേശം ഈ സംഭവത്തിന്റെ തുടർച്ചയായിട്ടാണ് രേഖപ്പെടുത്തിയിരിക്കുന്നത്. ക്രിസ്തീയസഭയിലെ മൂന്നു സ്ഥാനങ്ങളാണ് അദ്ധ്യക്ഷൻ (എപ്പിസ്കോപ്പാ), മൂപ്പൻ (കശ്ശീശ), ശുശ്രൂഷകൻ (ശെമ്മാശൻ). ഈ മൂന്നു സ്ഥാനീയർക്കു നൽകുന്ന ഉപദേശമായി ഇതിനെ കണക്കാക്കാം. ഒന്നാമത്തെ വ്യക്തി ഒരു ശാസ്ത്രിയായിരുന്നു എന്നാണ് മത്താ. 8:19–20 വാക്യങ്ങളിൽ കാണുന്നത്. ന്യായപ്രമാണത്തിൽ അവഗാഹം നേടിയവനാണയാൾ. ക്രിസ്തുവിനെ അനുഗമിച്ചാൽ അത്ഭുതങ്ങളും അടയാളങ്ങളും കാണിക്കാനുള്ള വരം നേടാമെന്നും യിസ്രായേലിനു അഭികാമ്യനായ ഒരു മഹാനായിത്തീരാമെന്നും കരുതിയവൻ. ജീവനത്തിന്റെ പ്രതാപവും അതേത്തുടർന്നുള്ള സുഖസൗകര്യങ്ങളും! ഇവയെ സ്വപ്നം കണ്ടുതന്നെ പിന്തുടരരുതെന്നായിരുന്നു കർത്താവിന്റെ ആഹ്വാനം. തലചായ്ക്കാനിടമില്ലാത്ത ക്രിസ്തുവിന്റെ മാതൃകയെ പിൻപററുകയും, മാനവഹൃദയങ്ങളെ കർത്താവിന്റെ വാസസ്ഥാനമാക്കിത്തീർക്കയുമാണ് അദ്ധ്യക്ഷപദവി കാംക്ഷിക്കുന്നവരുടെ കർത്തവ്യം. രണ്ടാമത്തെയാൾ ഒരു വൈദികനു (കശീശ) തുല്യമാണ്. കല്യാണം കഴിപ്പിക്കുകയും, ശവമടക്കുകയുമല്ല പ്രധാന ജോലി; ദൈവരാജ്യത്തെക്കുറിച്ചു പ്രസംഗിക്കുകയും, മാമ്മോദീസാമുക്കി സകല ജാതികളെയും ശിഷ്യന്മാരാക്കുകയുംചെയ്യുക എന്നതാണ്. മൂന്നാമത്തെ ആൾ ഒരുഴവുകാരൻ. സഭയാകുന്ന തോട്ടത്തിലെ ശുശ്രൂഷകൻ. ഏലിയാവിൽനിന്നു പുതപ്പു വീഴുന്നതുവരെയും ഉഴവു തുടർന്നവനായിരുന്നു എലീശാ (1 രാജാ. 19:19–21). ദൈവകൃപയുടെ പുതപ്പു വീണുകഴിഞ്ഞപ്പോഴാണ്

(ശേഷം 31–ാം പേജിൽ)



## 'ജന്മദിനാശംസകൾ'

പ. മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാതിരുമേനിയുടെ 87-ാം ജന്മദിനം കാതോലിക്കേറ്റ് അരമനയിൽ ആഘോഷിച്ചു. രാവിലെ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ വി.കുർബ്ബാന അർപ്പിച്ചു. നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി ബാവായ്ക്കുവേണ്ടി പ്രത്യേക പ്രാർത്ഥനകൾ നടത്തി. തുടർന്ന് അദ്ദേഹവും സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം തുടങ്ങിയവരും ബാവായെ പുഷ്പമാല അണിയിച്ചു.

ഉച്ചകഴിഞ്ഞ് മാർ ഏലിയാ കത്തീഡ്രൽ ഇടവക വകയായി നടന്ന ആശംസാസമ്മേളനത്തിൽ ബിഷപ്പ് ബഞ്ചമിൻ അദ്ധ്യക്ഷം വഹിച്ചു. ഡി.കളക്ടർ സാജൻ പീറ്റർ, മുനിസിപ്പൽ ചെയർമാൻ പി.സി. ചെറിയാൻ തുടങ്ങിയവർ ആശംസാപ്രസംഗം നടത്തി.

പ. ബാവായുടെ ജന്മദിനത്തിൽ കഞ്ഞിക്കുഴ എം.ജി.ഡി.എം. ആസ്പത്രി സ്റ്റാഫ് പ. ബാവായെ സന്ദർശിച്ച് മംഗളോപഹാരം സമർപ്പിച്ചു.

### മംഗളോപഹാരം

1

ആ— ര ,— ആശംസകൾ
ജന്മദിനാശംസകൾ നേരുന്നിതാ—
ആ— ആ— ആശംസകൾ
ആ—ആ— ആശംസകൾ
മലങ്കരയുടെ അധിപതിയായി വാണ
പ്രഭചൊരിയും പ്രഥമൻ ബാവ (2)
കിഴക്കിന്റെ കൈത്തിരിയായി
എന്നെന്നും ശോഭിക്കുന്നു (2)
ആ— ആ— ആശംസകൾ
പരിശുദ്ധബാവായ്ക്ക് ആശംസകൾ
നേരുന്നു ഞങ്ങൾ ആശംസകൾ
87-ാം ജന്മദിനത്തിൽ
നേരുന്നു ഞങ്ങൾ ആശംസകൾ
തേടുന്നു നാഥാ നിൻ ജീവവഴി

2

ആയുരാരോഗ്യങ്ങൾ വർഷിക്കണമെ
യേശുനാഥാ ഈ പരിശുദ്ധനിൽ (2)
നേരുന്നു ഞങ്ങൾ ആശംസകൾ
M.G.D.M കുടുംബത്തിൻ ആശംസകൾ (2)
പൗരസ്ത്യ സഭയുടെ ദീപം
ആടുകളെ മേച്ച നല്ലിടയൻ (2)
സത്യത്തിനായ് പൊരുതിയൊരു
മലങ്കരയുടെ ശ്രേഷ്ഠാചാര്യൻ (2)
ആ—ആ— ആശംസകൾ
ആ—ആ—ആശംസകൾ
(നേരുന്നു ഞങ്ങൾ - ആശംസകൾ - - - -)

**ഒന്നാം ചരമവാർഷികം**



ഇട്ടിയവിര ശീമോൻ

**പത്താം ചരമവാർഷികം**



മിസ്സിസ്സ്. ഇട്ടിയവിര ശീമോൻ

മേയ് ഒന്നാം തീയതി തോട്ടയ്ക്കാട് മാർ അപ്രേം പള്ളിയിൽ രാവിലെ വി. മൂന്നുമ്മേൽ കുർബ്ബാനയും ധൂപപ്രാർത്ഥനയും ഇതരചടങ്ങുകളും ഉണ്ടായിരിക്കും.

---



സേലത്ത് പ. പരുമലതിരുമേനിയുടെ നാമത്തിൽ പണികഴിപ്പിക്കുന്ന പള്ളിയുടെ ശിലാസ്ഥാപനം ഇടവക മെത്രാപ്പോലീത്താ സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനി നിർവ്വഹിക്കുന്നു. വികാരി സി.റ്റി. ഐസക്ക് റമ്പാൻ സമീപം.



ക്രിസ്തീയകുടുംബപംക്തി

# വളരുമാറാക്കുന്ന ദൈവത്തിന്നായ് (xii)

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

1) ഓരോ ശിശുവും ദൈവത്തിന്റെ സാദൃശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിക്കപ്പെട്ട ദൈവപൈതലാണെന്ന ബോധത്തോടെ, (ഉല്പ. 1:27) ശിശുക്കളെ നാം വളർത്തേണ്ടിയിരിക്കുന്നു. രാജകുമാരി മോശക്കുഞ്ഞിനെ വളർത്തുന്നതിനായി, സ്വന്തം അമ്മയെ ഏല്പിച്ചതുപോലെ, ദൈവം ഓരോ ശിശുവിനെയും, ദൈവപൈതലായി വളർത്തുന്നതിന് നമ്മെ ഏല്പിച്ചിരിക്കയാണ്. (പുറ. 2:1–10) എന്ന ബോധം നമ്മിൽ ഉണ്ടായിരിക്കണം.

2) കുട്ടികളുടെ പ്രയത്നത്തിന്റെ പ്രത്യേകതകൾ മനസ്സിലാക്കി, അവയ്ക്ക് തക്കവണ്ണം, അവരോടു പെരുമാറേണ്ടതാണ്. പ്രായമായവരുടെ നിലവാരത്തിലേക്ക് പെട്ടെന്ന് കുട്ടികളെ ഉയർത്തുക സാദ്ധ്യമല്ല.

3) സഹതാപത്തോടെ കുട്ടികളോട് പെരുമാറണം. അവരെ കോപിപ്പിക്കരുതെന്ന് വി. പൗലോസ് പ്രത്യേകം പറയുന്നു. (എഫെ.6:4)

4) തക്കസമയത്ത് അവരെ ശാസിക്കുകയും ശിക്ഷിക്കുകയും ചെയ്യണം. ഏലി എന്ന പട്ടക്കാരന്റെ മക്കളായ, ഹൊഫ്നിയും ഫിനെഹാസും മ്ളേഛരമായി ജീവിച്ചത്, ആ പട്ടക്കാരൻ അവരെ സമയത്ത് ശിക്ഷിച്ച് വളർത്താഞ്ഞതുകൊണ്ടാണല്ലോ.

5) മററു കുട്ടികളുമായി സ്വാതന്ത്ര്യമായി ഇടപെടുന്നതിന് അനുവദിക്കുകയും അതേ സമയം തെററായ കൂട്ടുകെട്ടുകൾ ഉണ്ടാകാതെ സൂക്ഷിക്കയും വേണം.

6) അഭിനന്ദനത്തിൽക്കൂടി പഠിത്തത്തിലേക്കും കർത്തവ്യ നിർവഹണത്തിലേക്കും, കുട്ടികളെ കഴിയുന്നത്ര പ്രേരിപ്പിക്കണം. ശാസനകളും ശിക്ഷകളും കഴിയുന്നത്ര ഒഴിവാക്കയും വേണം.

7) കുട്ടികളോടു ഒരിക്കലും പക്ഷാഭേദമായി പെരുമാററരുത്. പ്രത്യേകിച്ച് മാതാപിതാക്കളോട് സമഭാവനയോടെ പെരുമാറണം. എന്തെങ്കിലും പ്രത്യേക ആവശ്യങ്ങൾ വന്നാൽ, അതിന്റെ പേരിലേ പെരുമാററത്തിൽ മാററം വരാവൂ. അല്ലെങ്കിൽ മക്കൾ മരണപര്യന്തം മാതാപിതാക്കളെ വെറുക്കുന്നതിന് ഇടയാകും.

8) മററ് കുട്ടികളുമായി താരതമ്യപ്പെടുത്തിയിട്ടല്ല, പഠിത്തത്തിൽ കുട്ടികളെ ഉത്സാഹിപ്പിക്കേണ്ടത്. താരതമ്യപ്പെടുത്തുമ്പോൾ മററുള്ളവരോട് അസൂയയും തന്നിൽത്തന്നെ നിരാശയും ഉണ്ടായെന്ന് വരും. ഓരോ കുട്ടിയും പരമാവധി കഴിവനുസരിച്ച് പഠിക്കാൻ പ്രോത്സാഹിപ്പിക്കയാണ് വേണ്ടത്. വിധവ രണ്ടു കാശു ഭണ്ഡാരത്തിൽ ഇട്ടപ്പോൾ, അവളുടെ ഉപജീവൻ മുഴുവനും ഇട്ടതിനാൽ, അവളാണ് ഏററവും കൂടുതൽ ഇട്ടതെന്ന് പറഞ്ഞ് കർത്താവ് അവളെ പ്രശംസിച്ചിട്ടുള്ളത് ഇവിടെ സ്മരണീയമാണ്.

9) കുട്ടികളുടെ പ്രയാസങ്ങൾ ക്ഷമയോടെ കേട്ട് സഹതാപബുദ്ധ്യാ പരിഹാരമുണ്ടാക്കുകയും വേണം.

10) നൂറാമത്തെ ആടിനെ തേടി പുറപ്പെടുന്ന നല്ല ഇടയനായ കർത്താവിന്റെ സ്നേഹത്തെ ഓർത്ത് ഓരോ കുട്ടിയും പ്രത്യാശയോടെ ജീവിക്കുവാൻ സഹായിക്കണം.

## VI സമാപനം

കർത്താവിനോടുള്ള സ്നേഹത്തെ പ്രതി തന്റെ മക്കളായി കണ്ടുകൊണ്ടും, കുട്ടികളെ പഠിപ്പിക്കുവാനും, നേർവഴിയിൽ കൊണ്ടുവരുവാനും, എല്ലാ സുകൃതങ്ങളിലും അവരെ വളർത്തുവാനും നാം പരിശ്രമിക്കേണ്ടിയിരിക്കുന്നു. "നീ ഇവരിൽ അധികമായി എന്നെ സ്നേഹിക്കുന്നുവോ" എന്ന് വി. പത്രോസിനോട് ചോദിച്ചിട്ട്, "എന്റെ കുഞ്ഞാടുകളെ മേയ്ക്ക" എന്ന് കർത്താവ് പറഞ്ഞത്, വി. സഭയ്ക്ക് മുഴുവനായി നൽകിയ ചുമതലയാണ്. കർത്താവിനോടുള്ള നമ്മുടെ കടപ്പാടിനെക്കുറിച്ച് കൂടെക്കൂടെ ഓർത്ത് തന്നോടുള്ള സ്നേഹത്തിൽ നിറഞ്ഞ്, സ്വന്തം മക്കളെയും, സണ്ടേസ്ക്കൂൾ കുട്ടികളെയും, മററെല്ലാ കുട്ടികളെയും നാം വളർത്തേണ്ടിയിരിക്കുന്നു.

എല്ലാ ദിവസവും സന്ധ്യാനമസ്കാരത്തോടുചേർന്ന് വേദപുസ്തകത്തെ അടിസ്ഥാനമാക്കി കുട്ടികൾക്ക് ഉൽബോധനം നൽകുന്നത് കുട്ടികൾക്കും പ്രായമായവർക്കും വളരെയേറെ പ്രയോജനം ചെയ്യുന്നതാണ്.

സകല സത്യത്തിലും നമ്മെ വഴി നടത്തുന്ന പരിശുദ്ധാത്മാവ് (വി. യോഹ. 16:13) ശിശുകുമാര പരിപാലനത്തിലും പൂർണ്ണതയിലേക്കുള്ള വളർച്ചയിലും നമ്മെ സഹായിക്കട്ടെ. ★



# വാഗ്മിത്വം ത്രസിച്ച വചോജൈത്ര യാത്രികൻ

## പുത്തൻകാവിൽ കൊച്ചുതിരുമേനി ഓർമ്മ: ഏപ്രിൽ 18

**മ**ലങ്കരസഭയ്ക്ക് ഒരുജ്ജ്വല വാഗ്മിയുണ്ടായിരുന്നു. വാഗ്പ്രവാഹത്തിന്റെ അവിരത സ്പന്ദത്താൽ മലങ്കര നസ്രാണികളുടെ ആത്മാഭിമാനത്തേയും വിശ്വാസത്തേയും സടകുടഞ്ഞെഴുന്നേൽപ്പിക്കുവാൻ തക്ക വാഗ്വിലാസപാടവത്താൽ അനുഗ്രഹീതൻ—പുത്തൻകാവിൽ ഗീവറുഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ. മലങ്കര മുഴുവൻ നിറഞ്ഞുനിന്ന ആ വ്യക്തിപ്രഭാവത്തിൽ വാഗ്മിത്വം ത്രസിച്ചു.

പ്രശ്നസങ്കീർണ്ണവും കലുഷിതവുമായ അന്തരീക്ഷത്തിൽ സഭാഭരണ നേതൃത്വം തിളച്ചുരുകിയപ്പോൾ സ്തംഭനത്തിന്റെ വക്കത്തുനിന്നും മലങ്കരസഭയെ പിടിച്ചുയർത്തി പ്രാഗൽഭ്യത്തോടെ തേരുതെളിച്ചത് ആ കർമ്മയോഗിയായിരുന്നു. പുത്തൻകാവിൽനിന്നും ഉയർന്നുവന്ന ആ പ്രതിഭയിൽ അനന്യസാധാരണമായി നിഴലിച്ചിരുന്ന പ്രാഭവം എന്തായിരുന്നു? അഗാധമായ വേദശാസ്ത്രപാണ്ഡിത്യത്തിൽനിന്നും പ്രവഹിച്ച ജീവന്റെ വചനങ്ങൾ സഭാവിശ്വാസ—ചരിത്രസംബന്ധമായ അമൂല്യവചനങ്ങൾ ആ നാവിൻതുമ്പിൽ നിന്നനർഗ്ഗളമായി പ്രവഹിച്ചുകൊണ്ടിരുന്നു. തെക്കുമുതൽ വടക്കുവരെ മലങ്കരസഭയിൽ അങ്ങോളമിങ്ങോളമുള്ള വിശ്വാസികളെ ഓർത്തഡോക്സ് വിശ്വാസത്തിന്റെ കലവറയ്ക്കുള്ളിൽ പിടിച്ചുനിർത്തിയതും, ശക്തവും യുക്തവുമായ ഭാഷകൊണ്ട് പാഷാണ്ഡോപദേശത്തെ തകർത്തതും പുത്തൻകാവിൽ ഗീവറുഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായത്രേ. ഇതിനു സ്വീകരിച്ച മാധ്യമമായിരുന്നു പ്രസംഗം. അത് ദൈവാത്മപ്രേരിതമായ വചനങ്ങളുടെ അനർഗള പ്രവാഹമായിരുന്നു. ആശയവിനിമയത്തിനു കണ്ടെത്തിയ ഉത്തമ മാധ്യമവും.

വേദശാസ്ത്രരംഗത്ത് പിതാക്കന്മാരുടെ പ്രഭാഷണങ്ങളെ അപഗ്രഥിക്കുന്ന പഠനശാഖ **(Homiletical Reflection)** ഇപ്പോൾ സജ്ജീവമായിട്ടുണ്ട്. വേദശാസ്ത്രവിശദീകരണവും ചരിത്രസംഹിതയും പ്രഭാഷകന്റെ ജീവിത തത്വദർശനവും നമുക്കായി പ്രതിഫലിക്കുന്ന ഇത്തരം പ്രസംഗങ്ങൾ വിശദമായ പഠനത്തിന് വിധേയമാക്കണം. പിതാക്കന്മാരുടെ പ്രഭാഷണങ്ങളെ കേന്ദ്രീകരിച്ചുള്ള അപഗ്രഥനക്കുറിപ്പുകളും പഠനങ്ങളുമുണ്ടാകണം.

### കുന്നംകുളം പ്രസംഗം

വലിയ വാഗ്മിയും ദാർശനികനുമായ പുത്തൻകാവിൽ തിരുമേനിയുടെ പ്രഭാഷണങ്ങൾ ഇനിയും ക്രോഡീകരിക്കപ്പെട്ടിട്ടില്ല. പ്രഭാഷണ ചാതുര്യത്തിന്റെ അദ്വിതീയത്വം വെളിപ്പെടുന്ന ഈടുറ്റ പ്രസംഗമാണ് 1951 ഏപ്രിൽ 15—ന് കുന്നംകുളത്തു നടത്തിയത്. കാതോലിക്കാദിനം പ്രമാണിച്ച് കുന്നംകുളം പഴയപള്ളിപ്പറമ്പിൽ നടന്ന മഹായോഗത്തിൽ നടത്തിയ അദ്ധ്യക്ഷപ്രസംഗം ആ വാഗ്വിലാസ വല്ലഭത്വത്തിന്റെ മകുടോദാഹരണമത്രേ. കാതോലിക്കാസിംഹാസനചരിത്രം സംക്ഷിപ്തമായി അവലോകനം ചെയ്ത

---

**ഫാ. ജോൺ തോമസ്, കരിങ്ങാട്ടിൽ**

---

കുന്നംകുളം പ്രസംഗത്തിൽ കാതോലിക്കേറ്റിന്റെ സാധുതയും കാതോലിക്കാ—പാത്രിയർക്കീസ് ബന്ധവും വിശദീകരിച്ചിരിക്കുന്നു. മലങ്കര സഭയോടുള്ള പ്രതിബദ്ധതയും സേവനതല്പരതയും വിളിച്ചറിയിക്കുന്ന ആ മഹത്തായ പ്രസംഗത്തിൽ:

'ഇന്നത്തെ യുവാക്കന്മാരാണ് സഭയെ പരിപാലിക്കേണ്ടത്. ഇന്നു സഭയിൽ പ്രവർത്തനം നടത്തുന്നവരിൽ പ്രായംചെന്നവരും ഒരുപക്ഷേ ഞാനും നാളെയോ മറ്റേനാളോ മരിച്ചുപോയേക്കാം. അതിനാൽ യുവാക്കന്മാർ സഭാസ്നേഹികളായി സഭാസേവനത്തിനു കച്ചകെട്ടണം.'

പ്രവാചകത്വം പ്രതിധ്വനിക്കുന്ന വാക്കുകൾ. സഭയുടെ സമഗ്രവികസനത്തെക്കുറിച്ചുള്ള ദർശനം. യുവാക്കൾ സഭാസേവനത്തിനായി സന്നദ്ധമാകേണ്ടതിന്റെ അവശ്യകത ഇതിൽ വ്യക്തമാക്കുന്നു.

മലങ്കര മുഴുവൻ ത്രസിച്ചുനിന്ന ആ വചോജൈത്രയാത്രികന്റെ വാഗ്വിലാസം ആകസ്മികമായി നിലച്ചപ്പോൾ 1951 ഏപ്രിൽ 18 ബുധനാഴ്‌ച മലയാള മനോരമ ദിനപത്രം എഴുതിയ മുഖപ്രസംഗത്തിൽ:

'മലങ്കര ഓർത്തഡോക്സ് സുറിയാനി സമുദായത്തെ സംബന്ധിച്ചിടത്തോളം വെള്ളിടിപോ

ലെ മർമ്മഭേദകമായ ഒരു ദുഃഖവാർത്തയാണ് കാതുകളിൽ വീഴുന്നത്"—എന്നു പത്രാധിപർ എഴുതി. സാംസ്കാരിക കേരളത്തെ മുഴുവൻ ഹഠാദാകർഷിച്ച ആ ദീപം പൊലിഞ്ഞ വാർത്തയറിഞ്ഞയുടനെ മലയാളമനോരമ ദിനപത്രം ഒരു അവശേഷം (Supliment) അച്ചടിച്ചു കോട്ടയം ടൗണിൽ പ്രസിദ്ധപ്പെടുത്തി. വളരെ ചുരുങ്ങിയ വാചകങ്ങളിൽ പുത്തൻകാവിൽ തിരുമേനിയുടെ പ്രസംഗപാടവത്തെക്കുറിച്ചതിൽ രേഖപ്പെടുത്തിയിരിക്കുന്നു.

'തിരുമനസിലെ 20 വർഷത്തെ സഭാഭരണത്തിൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് തിരുമേനി ഒരു കെടാവിളക്കായി ശോഭിച്ചിരുന്നു. സുവിശേഷഘോഷണനേതൃത്വം പ്രഥമമായി ഏറ്റെടുത്തുകൊണ്ട് തിരുമേനി പല സന്ദർഭങ്ങളിലായി ചെയ്തിട്ടുള്ള ബഹുസഹസ്രം പ്രഭാഷണങ്ങൾ ക്രൈസ്തവസഭയ്ക്ക് എന്നെന്നും അഭിമാനകരമായ ഒരമൂല്യനിധിയായി വിലമതിക്കപ്പെടുമെന്നുള്ളതിന് സംശയമില്ല. വേദപുസ്തകഭാഗങ്ങളേയും അവയിൽ അന്തർഭവിച്ചിരിക്കുന്ന അനർഘ തത്വങ്ങളേയും അടിസ്ഥാനപ്പെടുത്തി സാമാന്യജനങ്ങൾക്ക് മനസിലാകത്തക്കവണ്ണം ലളിതസുന്ദരമായ വിശദീകരണങ്ങളും പ്രഭാഷണങ്ങളും നൽകികൊണ്ടിരുന്ന ഒരു പണ്ഡിതശ്രേഷ്ഠൻ ആധുനിക സുറിയാനി സഭയിൽ വേറെ അധികം ഉണ്ടായിട്ടില്ല.'

സുവിശേഷദൗത്യവും വേദപുസ്തക സാരാംശങ്ങളുടെ ലളിതസുന്ദരമായ വ്യാഖ്യാനവും സമൂഹത്തിന് പങ്കുവെക്കുവാൻ സ്വീകരിച്ച ഉത്തമ മാധ്യമമായിരുന്നു പ്രസംഗം. വൈവിധ്യമാർന്ന ആധുനിക കമ്മ്യൂണിക്കേഷൻ സമ്പ്രദായങ്ങൾ അക്കാലത്ത് അസുലഭമായിരുന്നിട്ടും വലിയ പ്രവാചകനായി, സുവിശേഷ വിനിമയകനായി അജപാലനദൗത്യം നിർവഹിക്കുവാൻ കഴിഞ്ഞു.

കാറ്റും കോളും നിറഞ്ഞു കലുഷിതമായ സഭാന്തരീക്ഷത്തിൽ പരിശുദ്ധാത്മ നിറവിൽ സുവിശേഷവാഗ്പ്രവാഹത്താൽ അജഗണങ്ങൾക്ക് വാഗ്ദത്തഭൂമി കാട്ടികൊടുത്ത വലിയ പ്രവാചകനായി പ്രശോഭിക്കും. മധുരവും ഗാംഭീര്യവുമായ വാഗ്ശരങ്ങളുടെ പ്രക്ഷാളനം റീത്ത് സഭയിലേക്ക് ആടിനിന്ന സുറിയാനി ക്രിസ്ത്യാനികളുടെ ചങ്കിൽ തറച്ചപ്പോൾ പലരും തീരുമാനങ്ങൾ പുനഃപരിശോധിച്ച് മാതൃസഭയിൽതന്നെ ഉറച്ചു നിൽക്കുവാൻ നിർബന്ധിതമായി. ഉണർവിന്റെയും സഭാമാറ്റത്തിന്റെയും കാററ് സഭയാകമാനം ഉണ്ടായപ്പോൾ തെക്കുമുതൽ വടക്കുവരെ ആത്മീയ ഉണർവ്വിന്റെയും നിറവിന്റെയും മാതൃസഭാസ്നേഹത്തിന്റെയും കൊടുങ്കാററ് സൃഷ്ടിക്കുവാൻ ആ വാഗ്വിലാസിക്കു കഴിഞ്ഞു. പുത്തൻകാവിൽ കൊച്ചുതിരുമേനി എന്ന ബഹുമുഖ പ്രതിഭയെ സഭയ്ക്ക് കണ്ടെത്തുവാൻ കഴിഞ്ഞ, ല്ലായിരുന്നെങ്കിൽ മധ്യതിരുവിതാംകൂർ എന്നല്ലി പുത്തൻകാവുപോലും റീത്ത് പ്രസ്ഥാനത്തിന്റെ സിരാകേന്ദ്രമായി പരിണമിക്കുമായിരുന്നു.

ഇവിടെയാണ് വട്ടശ്ശേരിൽ തിരുമേനിയുടെ തീരുമാനം ഒരു ദർശനമാകുന്നത്.

റീത്ത് സഭയിലേക്കു പോയ ഒരു എം. എ. അച്ചനു പകരം മറെറാരു എം. എ; ബി. ഡിക്കാരനെ പുത്തൻകാവ് കിഴക്കേ തലയ്ക്കൽ നിന്നും വട്ടശ്ശേരിൽ തിരുമേനി സഭാനേതൃത്വത്തിലേക്കു പിടിച്ചുയർത്തി. അജപാലനദൗത്യം ഏറെറടുത്ത പുതിയ ഇടയൻ റീത്ത് പ്രസ്ഥാനത്തിനു മുഴുവൻ ഒരു വെല്ലുവിളിയായിതീർന്നു. ഒരു ശക്തിക്കും കീഴടക്കുവാൻ കഴിയാത്ത ആ വ്യക്തിത്വം പ്രൊഫ. കെ. വി. ചാക്കോ സ്മരിക്കുന്നു.

വശ്യവചസായിരുന്ന തിരുമേനിയുടെ ചേതോഹരമായ പ്രസംഗങ്ങളുടെയും കർണ്ണാനന്ദകരമായ ഗാനങ്ങളുടെയും മധുര സ്മരണകൾ നിത്യനൂതനമായി പതിനായിരക്കണക്കിനുള്ള ശ്രോതാക്കളിൽ അലൗകമായി നിലകൊള്ളുന്നു. വാണീവിലാസത്തിൽ ആകൃഷ്ടരായി ആനന്ദാനുഭൂതിയിൽ നിർവൃതി നേടുന്ന കാഴ്ച വാചാമഗോചരമായിരുന്നു.

എത്രയെത്ര ഹൃദയങ്ങളിൽ ആ സ്വരം സജീവമായി നിലകൊള്ളുന്നു. വൈവിധ്യമാർന്ന തനതായ മാധ്യമ സങ്കേതങ്ങളാണ് ആ പ്രസംഗങ്ങളെ ഈടുററതാക്കിതീർത്തത്. ശ്രോതാക്കളിൽ അലൗകികത സൃഷ്ടിച്ച ആ പ്രഭാഷണശൈലിയിൽ

നിറഞ്ഞുനിന്ന വൈവിധ്യ സങ്കേതങ്ങൾ എന്താവാം. കുന്നംകുളം പ്രസംഗത്തെ അവലംബമാക്കി അപഗ്രഥിക്കാം.

## 1. ഗഹനമായ ആശയങ്ങളുടെ പ്രതികരണം

പുത്തൻകാവിൽ തിരുമേനി, ദൈവശാസ്ത്ര വിശദീകരണങ്ങൾ വിശ്വാസികളെ പഠിപ്പിച്ചത് പ്രസംഗപീഠത്തിലാണ്. ദിവ്യരഹസ്യങ്ങൾ ബലിപീഠത്തിൽ ആഘോഷിച്ചെങ്കിൽ പ്രസംഗപീഠത്തിൽ ദിവ്യരഹസ്യങ്ങൾ ഉദ്ഘോഷിച്ചു. ഇവ രണ്ടിലും വിശ്വാസികൾക്ക് അലൗകികത പകർന്നു. സഭാചരിത്രവും വിശ്വാസസത്യങ്ങളും സുലളിത ശൈലിയിൽ അവതരിപ്പിക്കുവാനുള്ള കഴിവ് പ്രശംസനീയമാണ്. എത്ര ഗഹനമായ വിഷയമാണെങ്കിലും അത് ലളിതീകരിച്ച് സുഗ്രാഹ്യമാകുന്ന ശൈലിയിൽ രൂപപ്പെടുത്തും. കുന്നംകുളം പ്രസംഗത്തിൽ കാതോലിക്കാ സിംഹാസന ചരിത്രം അവലോകനം ചെയ്തിട്ടു........

പ്രിയരെ ആരെങ്കിലും നിങ്ങളുടെ ഈ കാതോലിക്കാ എന്നുണ്ടായി എന്നു ചോദിച്ചാൽ ഉടനെ പറഞ്ഞേക്കണം നിങ്ങളുടെ പാത്രിയർക്കീസ് ഉണ്ടായതിനെക്കാൾ 94 കൊല്ലം മുമ്പ് എന്ന്.

കാതോലിക്കാ സിംഹാസനം A. D. 231–ൽ, അതായത് പാത്രിയർക്കീസുണ്ടായതിന് 94 കൊല്ലംമുമ്പ് പൂർവദേശത്തു സ്ഥാപിതമായി എന്നു വ്യക്തമാക്കുന്നു. ശക്തവും ഗാംഭീര്യവുമാർന്ന പ്രസംഗപരമ്പരയിലൂടെ മലങ്കര സുറിയാനി ക്രിസ്ത്യാനികളുടെ സത്യവിശ്വാസവും മഹത്തായ പൈതൃകവും ഉയർത്തിക്കാട്ടി. ആ പ്രഭാഷണ ചാതുര്യത്തിന്റെ മഹത്വം മനസിലാക്കിയ ശിഷ്യൻ ഫാ. എ.എം. വറുഗീസ് സ്മരിക്കുന്നു.

''ഏതു വിഷയവും ഏതു രംഗത്തും വർണ്ണഭംഗിയോടും ലാളിത്യത്തോടും കൈകാര്യം ചെയ്യുവാനുള്ള കഴിവ് അപാരമായിരുന്നു. പണ്ഡിതസഭയാണെങ്കിൽ മാംട്ടന്റെയും ഷേക്സ്പിയറുടെയും ഉദ്ധരണികൾ വിളമ്പുന്നതുകേട്ട് ഇംഗ്ലീഷ് സാഹിത്യം അറിയാവുന്നവർ അത്ഭുതപ്പെടുമായിരുന്നു.

ഗഹനമായ ആശയങ്ങൾ വളരെ ലളിതമായിട്ട് പ്രകാശിപ്പിക്കും. സങ്കീർണ്ണവാക്യങ്ങളോ ദുരൂഹത തിങ്ങുന്ന വാക്കുകളുടെ പ്രവാഹമൊ അതിൽ കാണില്ല. സദസ്സിലേക്ക് ചോദ്യശരങ്ങൾ അവസരത്തിനൊത്തയയ്ക്കുവാൻ വളരെ താല്പര്യം കാട്ടിയിരുന്നു. കുന്നംകുളം പ്രസംഗത്തിലെ ഒരു ഭാഗം ശ്രദ്ധിക്കൂ.

വട്ടശ്ശേരിൽ തിരുമേനിയെ മുടക്കു കല്പിച്ച ആ പാത്രിയർക്കീസ് ആരായിരുന്നു.

അദ്ദേഹത്തിന്റെ സ്വഭാവം എന്തായിരുന്നു.

അദ്ദേഹം എങ്ങനെ പാത്രിയർക്കീസായി.

ഇങ്ങനെ ഒരു ക്ഷണത്തിൽ നിരവധി ചോദ്യം തൊടുത്തുവിട്ട് അതിനു വ്യക്തമായ മറുപടി നൽകുന്ന ശൈലി രൂപപ്പെടുത്തിയിരുന്നു. ഇത് ശ്രോദ്ധാക്കളുടെ ശ്രദ്ധയെ കേന്ദ്രീകരിപ്പിക്കുന്നതിനും വേണ്ടത്ര ഫലവത്താക്കുന്നതിനുമുള്ള ഉപാധിയായി കണ്ടിരുന്നു. 'എന്റെ സഭ, എന്റെ സഭ' എന്നെപ്പോഴും നാവിൻതുമ്പിൽ പറഞ്ഞിരുന്ന ആ കർമ്മയോഗിയുടെ പ്രധാന വിഷയവും സഭാചരിത്രമായിരുന്നു. കാതോലിക്കാ സിംഹാസനത്തോടുള്ള അചഞ്ചലമായവിശ്വാസവും പ്രതിബദ്ധതയും നിറഞ്ഞുനിന്ന കുന്നംകുളം പ്രസംഗം ആകസ്മികമായി അന്ത്യപ്രസംഗമായി തീർന്നു. ഇതിൽ ഗഹനമായ സഭാചരിത്ര സത്യങ്ങൾ ലളിതമായി സംക്ഷേപിച്ചിരിക്കുന്നു.

## 2. ഗ്രാമ്യത പ്രകടമാക്കുന്ന ആശയവിനിമയം

പ്രസംഗത്തിൽ ഗ്രാമ്യാന്തരീക്ഷം സൃഷ്ടിക്കുന്നതിൽ പുത്തൻകാവിൽ തിരുമേനിക്കു പ്രത്യേക വൈദഗ്ദ്ധ്യം സിദ്ധിച്ചിരുന്നു. പ്രസംഗകന്റെ കഴിവും മികവും പ്രകടമാക്കുന്നത് ശ്രോതാക്കളുമായി താദാത്മ്യപ്പെടുമ്പോഴാണ്. അവർക്കപ്രാപ്യമായ ആശയങ്ങൾപ്പോലും അവരുടെ ഭാഷയിൽ വിനിമയം ചെയ്യപ്പെടുമ്പോൾ ലഭ്യമാകുന്ന കുളിർമയ്ക്ക് ഒരനുഭൂതിയുണ്ട്. പ്രസംഗവേദി മനസ്സിലാക്കുന്നവർക്കേ ശ്രോതാക്കളുടെ മനസ്സും അപഗ്രഥിക്കുവാൻ കഴിയൂ. വൈവിദ്ധ്യമാർന്ന ഭാവതലമാണ് പങ്കുവയ്ക്കുന്നത്. വാക്കുകൾക്കുപരി ആ വ്യക്തിത്വംതന്നെ വിനിമയം ചെയ്യപ്പെടുന്നു. സ്വന്തം ഭാവന ചിറകുവിരിച്ചുയരുന്നത് പ്രസംഗപീഠത്തിലായിരിക്കും. വാക്കുകൾ പറന്നു ശ്രോതാക്കളിൽ ശക്തമായ ഉണർവിന്റെയലകൾ സൃഷ്ടിക്കും. ഗ്രാമീണത നിറഞ്ഞ സരസസംഭാഷണത്തിൽ ശ്രോതാക്കളുടെ ജീവിതത്തിലെ വിഭിന്നാവസ്ഥകൾ അവതരിപ്പിക്കുമ്പോൾ ലഭ്യമാകുന്ന ജാഗ്രത മനസ്സിലാക്കി പ്രഭാഷണം പരുവപ്പെടുത്തുന്നതിൽ ശ്രദ്ധിച്ചു.

ആ അതുല്യ വാഗ്മിത്വത്തിൽനിന്നു പ്രസരിതമായ ഗ്രാമ്യപദങ്ങളിൽ ചിലതു ഫാ. എ.എം. വർഗീസ് ഓർക്കുന്നുണ്ട്.

'നസറായന്' 'നത്തറായൻ' എന്നും ചക്രത്തിന് 'ശത്രം' എന്നും തമ്പുരാന് 'തമ്പിരാൻ' എന്നും യജമാനന് 'ഏമാൻ' എന്നും ആകാശത്തിന് 'ആകായം' എന്നും ഉപയോഗിച്ചിരുന്നു, ഗ്രാമീണ പ്രയോഗങ്ങൾ സാധാരണക്കാരനെ ആകർഷിക്കുന്നതിനു വേണ്ടിയായിരുന്നു. വിഷമപ്രശ്നങ്ങൾ അടങ്ങിയ കാര്യങ്ങളെല്ലാം 'പൊല്ലാപ്പ്' എന്നാണ് പറഞ്ഞിരുന്നത്.

പ്രശസ്തമായ കുന്നംകുളം പ്രസംഗത്തിലും ഗ്രാമ്യപദാവലികളാലുള്ള വാചകങ്ങൾ നിറഞ്ഞു നിൽക്കുന്നു. ചിലത് ശ്രദ്ധിക്കൂ.

പ്രസംഗം അവസാനിപ്പിച്ചുകളയാം; 'ഒരു പാലകുന്നത്തു മെത്രാച്ചൻ' അന്ത്യോക്യായുടെ ഭാരമേറിയ ഇരുമ്പുനുകം നമ്മുടെ പെടലിക്കുവീണു;

മലങ്കരയിൽനിന്നും വല്ലവനും പോയിരുന്നുവോ: അന്ത്യോക്യായിൽനിന്നും മുടക്കുകളായ ബ്രഹ്മാസ്ത്രങ്ങൾ തെരുതെരെ മലങ്കരയിൽ ചുററിക്കൊണ്ടിരുന്നു; അപ്പോഴാണ് വട്ടശ്ശേരിൽ തിരുമേനിയുടെ ചങ്കിന് ഒരസ്ത്രം പതിച്ചത്; ശീമക്കാർ പതുങ്ങി പതുങ്ങി വരുമ്പോൾ എന്നുംപച്ചച്ചിരി, കച്ചകെട്ടണം, വാ–വാ, വാവാ തുടങ്ങിയ വാക്കുകളും വളരെ സമർത്ഥമായിട്ട് ആവിഷ്ക്കരിച്ചിരിക്കുന്നു. ഗ്രാമ്യത പ്രകടമാകുന്ന വാക്കുകൾക്ക് ചൈതന്യം പകരുവാൻ നുറുങ്ങുകൾ, കഥകൾ, പഴമൊഴി, ആപ്തവാക്യം, രസകരമായ ലഘുവാക്യങ്ങൾ, സംഭാഷണ ശകലങ്ങൾ എന്നിവയും കോർത്തിണക്കിയിരുന്നു. ഇത് ബോധപൂർവ്വമല്ല. നൈസർഗ്ഗികമായ മനസ്സിൽനിന്നുള്ള ഒരു പ്രവാഹമത്രേ.

## 3. സമകാലീനത നിറഞ്ഞ തത്ക്ഷണ ഫലിതോക്തി

പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ നർമ്മരസം തുളുമ്പുന്ന സംഭാഷണം ശ്രോതാക്കളെ പൊട്ടിച്ചിരിപ്പിക്കും. അതിലുപരി ചിന്തിപ്പിക്കും. എത്ര ഗൗരവമേറിയ പ്രഭാഷണമായാലും അതിലും നർമ്മം വന്നെത്തും. ആവേശമലതല്ലുന്നതിനിടയിൽ ഒരു തെന്നലായി അവ അനുഭൂതി പകരും. കാതോലിക്കേററ് സിംഹാസനത്തെക്കുറിച്ച് കുന്നംകുളത്തു നടത്തിയ ഉജ്ജ്വലപ്രസംഗത്തിൽ:

ഏതെങ്കിലും ഒരു ചുകപ്പുവസ്ത്രധാരി ശീമയിൽനിന്നു മലങ്കരയിൽ വന്നാൽ നാംതന്നെ അവരെ വിളിക്കുകയാണ്.

'വാ—വാ' എന്ന്.

ഏതൊരു ശീമ മെത്രാൻ വന്നാലും 'വാവാ' ആ 'വാവാ'മാർ ഒസ്താത്തിയോസിനും മാർയൂലിയോസ്സിനും സംബോധനയായി. 'യൂലിയോസ് വാവാ—'

എത്ര രസകരമായി 'വാ—വാ' 'ബാവ' അവതരിപ്പിച്ചിരിക്കുന്നു. ശീമയിൽനിന്നു മലങ്കര സന്ദർശിച്ച മെത്രാന്മാരെല്ലാം നമുക്ക് 'ബാവാ' ആയി തീർന്നു പശ്ചാത്തലം അവതരിപ്പിച്ചപ്പോൾ നിറഞ്ഞുനിന്ന സദസ്സ് ഹർഷാരവം മുഴക്കിക്കാണും എന്നതിനു തർക്കമില്ല. ഫലിതരസം തുളുമ്പുന്ന ആ വാക്കുകൾ ഒരിക്കലും ഹൃദയത്തിൽനിന്നും മാഞ്ഞുപോകുകയില്ല. അവ അത്യധികം ആസ്വാദ്യകരവും ഹൃദ്യങ്ങളുമായ ഫലിതോക്തികളായിരുന്നു. ഫലിതരസത്തിനുള്ളിൽ നിറഞ്ഞിരിക്കുന്ന അർത്ഥതലംകൂടി ആസ്വദിക്കുവാൻ കഴിഞ്ഞാൽ അവാച്യമായ അനുഭവം ആയിത്തീരുന്നു. സമകാലീനതയാണീ ഫലിതത്തെ ശ്രേഷ്ഠമാക്കുന്നത്. എവിടെനിന്നെങ്കിലു. ഉദ്ധരിക്കുന്നവയല്ല. മുന്നിൽ കാണുന്ന കാര്യം നർമ്മരസം കലർന്ന ഭാഷയിൽ അവതരിപ്പിക്കുക മാത്രം.

ദീർഘമായ കുന്നംകുളം പ്രസംഗം അവസാനിപ്പിക്കുവാനുള്ള ശ്രമം ശ്രദ്ധിക്കുക:

'എന്റെ പ്രസംഗം ഞാൻ അവസാനിപ്പിക്കുന്നു. വളരെ അധികം പറയണമെന്നു എനിക്ക് ആഗ്രഹമുണ്ട്. എന്നാൽ ഒന്നുരണ്ടു കാര്യങ്ങൾ എന്നെ വിഷമപ്പെടുത്തുന്നു.

ആ സ്ത്രീയുടെ തലയിൽ ഞാൻ പറയുന്ന ചരിത്രമൊന്നുംതന്നെ കയറുന്നില്ല എന്നു തോന്നും താടിയിൽ കയ്യുംകുത്തി നില്ക്കുന്ന ആ നില്പു കണ്ടാൽ ഈ ചരിത്രം തുടർന്നാൽ വല്ല പുരുഷനും അപ്രകാരം തന്നെ ഇനി നിന്നേക്കും.

രണ്ടാമതായി, മൈക്ക് അതിന്റെ ജോലിയും നിർത്തിവച്ചു. ആവേശം ഇരച്ചുകയറിയ ആ പ്രഭാഷണം വളരെ നാടകീയമായി അവസാനിപ്പിക്കുന്നു. പരിണാമഗുപ്തി അത്ഭുതമായിതീരുന്നു! ഇങ്ങനെയെത്ര പ്രസംഗങ്ങൾ—ദൈവശാസ്ത്രവും സംയോജിപ്പിച്ചുള്ള വാഗ്ധോരണിയിൽ എത്രയെത്ര മനസ്സുകൾക്ക് കുളിർമ്മ പകർന്നിരിക്കുന്നു.

## 4. ഗാംഭീര്യവും മധുരവുമായ ശബ്ദവൈചിത്രം

ഹൃദയാവർജ്ജകമായ സ്വരമാധുര്യവും അനിതരസാധാരണമായ പ്രസംഗപാടവവും പുത്തൻകാവ്കൊച്ചുതിരുമേനിയിൽ സമ്മളിതമായി സമന്വയിച്ചിരുന്നു. അപൂർവ്വമായ വ്യക്തിത്വമാണത്. ഒരേസമയം മധുരമായി പാടുവാനും ഗാംഭീര്യമായി പ്രസംഗിക്കുവാനും കഴിഞ്ഞ അതുല്യപ്രതിഭ. ശ്രോതാക്കളെ സ്വർഗ്ഗീയാനന്ദത്തിലെത്തിക്കുവാൻ പര്യാപ്തമായ സ്വരമാധുരിയാണ്. ശബ്ദമാണ് പ്രസംഗകന്റെ സമ്പത്ത്. പ്രസംഗം ശബ്ദവൈചിത്രരഹിതമെങ്കിൽ നിർവ്വികാരമായിരിക്കും. ഇത് ശ്രോതാക്കളിൽ വിരസത സൃഷ്ടിക്കും. ശബ്ദവൈചിത്ര്യംകൊണ്ട് നക്ഷത്രജാലങ്ങൾ സൃഷ്ടിച്ച കർമ്മയോഗിയാണിത്.

അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായുടെ ഓർമ്മയിൽ:

'എന്റെ ബാലമനസ്സിൽ തിരുമേനിയെക്കാൾ വലിയൊരു പ്രസംഗകനെപ്പററി ചിന്തിക്കുവാൻ എനിക്കു സാധിച്ചിട്ടില്ല. ഒരുപക്ഷെ ഇന്നും മലങ്കര ഓർത്തഡോക്സ് സഭ ജനിപ്പിച്ച സുവിശേഷ പ്രസംഗകന്മാരിൽ തിരുമേനി അഗ്രഗണ്യനായിത്തന്നെ നിലകൊള്ളുന്നു.

എന്താണ് പ്രസംഗത്തിന് ഇത്ര പ്രത്യേകത!

'തിരുമേനിയുടെ മുഖത്തെ ഗാംഭീര്യവും സ്വരത്തിന്റെ മാധുര്യവും ആശയത്തിന്റെ അഗാധതയും മതഭേദമെന്യേ തിരുമേനിയുടെ മുമ്പിൽ എല്ലാവരെയും ഇരുത്തും. സമയദൈർഘ്യം ആരും അറിയില്ല. ഇടയ്ക്കിടെ ആ ഗാനകോകിലം ഭംഗിയായി ഏതാനും അടികൾ പാടുകയായി. എത്ര മണിക്കൂർ നീണ്ടുനിന്നാലും മുഷിപ്പില്ലാത്ത പ്രസംഗങ്ങൾ ഒരേസമയം കേൾവിക്കാരോടും ഹൃദയത്തോടും മനസ്സിനോടും പഞ്ചേന്ദ്രിയങ്ങളോടും സംസാരിക്കുന്നു'.

എല്ലാ പ്രസംഗത്തിലും മധുരമായ ഗാനങ്ങളാലപിക്കും. പ്രധാന ദൂതൻ കുഴലൂതിടുമ്പോൾ, വിധിക്കു സിംഹാസനവുമിടുമ്പോൾ എന്നും ഗോഗുൽത്തായിലെ കുഞ്ഞാടൊ അത്ഭുതമുള്ളോർ കുഞ്ഞാടെ എന്നും 'പാപീ ഉണരുക നീ' എന്നുമുള്ള ഉണർവു ഗീതങ്ങൾ ആലപിച്ച് സദസ്യരിലുണർവു പകരാനും ശ്രദ്ധിച്ചിരുന്നു. കൺവൻഷൻ ഗാനങ്ങൾക്കൊപ്പം ആരാധനാഗാനങ്ങളും ഉണ്ടായിരുന്നു. സുറിയാനി ഗാനങ്ങളും അവസരത്തിനൊത്തുപയോഗിക്കും. കുന്നംകുളം പ്രസംഗത്തിലും സുറിയാനിഗാനം ആലപിച്ചിട്ടുണ്ട്. ശബ്ദവൈചിത്ര്യം ആസൂത്രിതമായി വിന്യസിക്കുവാൻ സംഭാഷണം അതേരീതിയിൽ അവതരിപ്പിക്കുമ്പോൾ ശബ്ദവൈചിത്ര്യം ലഭ്യമാകുന്നു. ഇത് ശ്രോതാക്കളെ കൂടുതൽ ജാഗ്രവത്താക്കുന്നു.

## 5. സദസ് നിറഞ്ഞു നിൽക്കുന്ന വ്യക്തിപ്രഭാവം

പുത്തൻകാവിൽ കൊച്ചുതിരുമേനി — സഭ നിറഞ്ഞുനിന്ന വ്യക്തിപ്രാഭവമായിരുന്നു. അത് സദസ് നിറഞ്ഞു നില്ക്കുന്ന വാഗ്മിത്വമായിരുന്നു. ഒരാവേശമായിരുന്നു. ആ നാമം ഇന്നും അനേകരെ രോമഞ്ചമണിക്കുന്നു. കോട്ടയം പുത്തനങ്ങാടിയിൽ സൺഡേസ്കൂൾ വാർഷികത്തിന് തിരുമേനി ഒരു ശെമ്മാശനായിരുന്നപ്പോൾ പങ്കെടുത്ത സംഭവം സി. പി. ജോർജ് കുഴിമററം ഓർക്കുന്നു.

ഏവരുടേയും ശ്രദ്ധയെ ഒരേസമയം പിടിച്ചു പററത്തക്കവണ്ണം ഗ്രാമീണഭാഷയിൽ എന്നാൽ ആശയ നിർഭരം, ഹാളിലുള്ളവർ കേൾക്കത്തക്ക ഇമ്പകരമായ ശബ്ദം, കഥകളും ഉപമകളും നമ്മുടെ നാട്ടിലേതു മാത്രം. ആ പ്രസംഗം ഓരോരുത്തരുടേയും ഹൃദയത്തിൽ തറച്ചുകയറിയെന്നു തോന്നുമാറ് സദസ്യർ സശ്രദ്ധം ശ്രദ്ധിച്ചുകൊണ്ടിരുന്നു.

ശെമ്മാശൻ ആയിരിക്കുമ്പോൾ ആ വ്യക്തിത്വം അനേകരെ ആകർഷിച്ചു. ഏതു സദസ്സായാലും ജനശ്രദ്ധ മുഴുവൻ തന്നിൽ കേന്ദ്രീകൃതമാക്കുവാൻ തക്ക വശ്യതയുണ്ടായിരുന്നു. തന്നിൽ നിന്ന് പ്രവഹിക്കുന്ന ദൈവിക ശബ്ദം ശ്രവിക്കുവാൻ അനേകർ സദസ്സുകളിൽ തിങ്ങിനിറഞ്ഞു നിന്നു.

പുത്തൻകാവിൽ തിരുമേനി മലങ്കരസഭയിൽ നിറഞ്ഞുനിന്ന വ്യക്തിത്വമായിരുന്നു. പ്രഭാഷ

# ഓർത്തഡോക്സ് ആരാധനകൾ
# വി. വേദപുസ്തകാടിസ്ഥാനത്തിൽ (iii)

വെ. റവ. സി. കെ. ജോസഫ് റമ്പാൻ

6. മുൾമരമെരിയാതെരിതീ തൻ നടു
വിൽ—കണ്ടതുപോൽ
ചിന്മയനമ്മറിയാമിൽ വസിച്ചു
ശരീ—രം പൂണ്ടു
അതിനാൽ ഭംഗവുമാ—ക്ക—ന്യാ—
വ്രത മുദ്രയ്ക്കുണ്ടാ—യി—ല്ല.

എരിയുന്ന അഗ്നിയുടെ മദ്ധ്യേ കാണപ്പെട്ട തീ പിടിക്കാതെയിരുന്നതുപോലെ ജ്ഞാനസ്വരൂപനായ ദൈവം കന്യകമറിയാമിൽ ആവസിച്ചു ശരീരം ധരിച്ചു. കന്യകമറിയാമിന്റെ കന്യാവ്രത മുദ്രയ്ക്ക് യാതൊരു ന്യൂനതയും സംഭവിച്ചില്ല.

മുൾമരമെരിയാ............പുറ: 3:2 അവിടെ യഹോവയുടെ ദൂതൻ ഒരു മുൾപ്പടർപ്പിന്റെ നടുവിൽനിന്ന് അഗ്നിജ്വാലയിൽ അവന്നു പ്രത്യക്ഷനായി. അവൻ നോക്കിയാറെ മുൾപ്പടർപ്പു തീപിടിച്ചു കത്തുന്നതും മുൾപ്പടർപ്പു വെന്തുപോകാതിരിക്കുന്നതും കണ്ടു.

ചിന്മനയ............ലൂക്കോ 1:31 നീ ഗർഭം ധരിച്ച് ഒരു മകനെ പ്രസവിക്കും അവന്നു യേശു എന്നു പേർ വിളിക്കണം. ലൂക്കോ: 3: 35. പരിശുദ്ധാത്മാവ് നിന്റെ മേൽ വരും, അത്യുന്നതന്റെ ശക്തി നിന്റെ മേൽ നിഴലിടും, ആകയാൽ ഉൽഭവിക്കുന്ന പ്രജ ദൈവപുത്രൻ എന്നു വിളിക്കപ്പെടും. അതിനാൽ ഭംഗവുമാ............യെഹസ്ക്കി: 44; 1.2 അനന്തരം അവൻ എന്നെ വിശുദ്ധമന്ദിരത്തിന്റെ

---

ണവും ദിവ്യബലിയും മധുരമായ ഗാനങ്ങളും സഭയെ ആകമാനം ആനന്ദിപ്പിച്ചു. ആ ഉജ്ജ്വലനായ വാഗ്മി സഭയിൽ കൺവൻഷൻ പ്രസംഗത്തിനു തുടക്കമിട്ടു. മാക്കാംകുന്ന്, കല്ലൂപ്പാറ, നിലയ്ക്കൽ, പഴഞ്ഞി, കുന്നംകുളം തുടങ്ങിയ കൺവൻഷൻ മഹായോഗങ്ങളിൽ നിറഞ്ഞുനിന്ന പ്രസംഗകനുമായിരുന്നു. ക്രിസ്തുസന്ദേശം വ്യാപിപ്പിക്കുന്നതിനു കണ്ടെത്തിയ നൂതന തന്ത്രമായിരുന്നു പ്രസംഗം. മലങ്കരയിൽ ആ വയോ ജൈത്രയാത്രികൻ നിറഞ്ഞുനിന്നു, ഇടവക സന്ദർശനത്തിൽ പ്രഭാഷണത്തിനു മുൻതൂക്കം നൽകിയിരുന്നു. ശനിയാഴ്ച സന്ധ്യാനമസ്ക്കാരത്തെ തുടർന്നു പ്രസംഗം; രാവിലെ വി. കുർബ്ബാന മദ്ധ്യേ പ്രസംഗം. ഉച്ചയ്ക്ക് ആദ്ധ്യാത്മിക സംഘടനയുടെ വാർഷികത്തിനും പ്രസംഗം. കുറഞ്ഞത് മൂന്ന് പ്രസംഗം എങ്കിലും നടത്തും. എന്തിന് ആ നാവിൻതുമ്പിൽനിന്നു വരുന്നതെന്തും പ്രസംഗമാണ്. അമൂല്യ സൂക്തമാണ്. ജീവിതംതന്നെ സന്ദേശമായിരുന്നു.

ആധുനിക കമ്മ്യൂണിക്കേഷൻ ഫിലോസഫിയുടെ പ്രവാചകനായ മാർഷൽ മാക്ലൂഹിന്റെ ഭാഷയിൽ മീഡിയം സന്ദേശമാകുന്നു. **(Meedium is the Message)** ഇവിടെ പുത്തൻകാവിൽ തിരുമേനി ഒരു മീഡിയമായിരുന്നു. ആ മീഡിയം ആ സമയത്തുതന്നെ സന്ദേശവുമായിരുന്നു. ക്രിസ്തുസന്ദേശവാഹകൻ. സ ഭാ പ്ര തി ബ ന്ധ ത യു ടെ ഉണർത്തുപാട്ടുകാരൻ. നോക്കൂ. കുന്നംകുളം പ്രസംഗത്തിൽ:

'........പ്രസംഗം അവസാനിപ്പിച്ചുകളയാം. ഇന്ന് ഈ മൈക്കിന് പററിയപോലെ ഇടയ്ക്കിടയ്ക്ക് എന്റെ ശബ്ദത്തിനും ചില തകരാറുകൾ ഉണ്ടാകുന്നുണ്ട്. എങ്കിലും പരിശുദ്ധ കാതോലിക്കാ' സിംഹാസനത്തെക്കുറിച്ചുള്ള യാഥാർത്ഥ്യങ്ങൾ നിങ്ങൾ ശ്രദ്ധിക്കണമെന്നുള്ള എന്റെ ആഗ്രഹം എന്റെ നെഞ്ചുവേദനയെ നിസാരമാക്കുന്നു.'

കാതോലിക്കേററ് സിംഹാസനത്തെക്കുറിച്ചുള്ള എരിവ് നെഞ്ചുവേദനയെപ്പോലും നിസാരമാക്കുന്നു. അത്രയ്ക്ക് പ്രതിബദ്ധിതമായ സഭാസേവന തല്പരതയാണ് ആ കർമ്മയോഗി കാട്ടിത്തരുന്നത്. 1951 ഏപ്രിൽ 15--നുണ്ടായ ആ നെഞ്ചുവേദന അധികനാൾ നീണ്ടുനിന്നില്ല.

'ഞാനും നാളെയോ മറെറന്നാളൊ മരിച്ചുപോയേക്കാം. കുന്നംകുളത്ത് വികാരഭരിതനായി വീറോടെ പ്രസംഗിച്ചു. 1951 ഏപ്രിൽ 17–നു അതായത് 'മററന്നാൾ' മലങ്കര മുഴുവൻ മാറെറാലി കൊണ്ടിരുന്ന ആ വാഗ്വിലാസം എന്നേക്കുമായി നിലച്ചു.

എനിക്ക് ആ വാഗ്ധോരണി ശ്രവിക്കുവാനുള്ള ഭാഗ്യം കിട്ടിയില്ല. പക്ഷെ കുന്നംകുളം പ്രസംഗം വായിക്കുമ്പോൾ എന്റെ സിരകളിൽ പടർന്നു കയറുന്ന ആവേശം ആ കർമ്മയോഗിയുടെതാണ്. ഇത് ആരു വായിച്ചാലും നഗ്നനേത്രങ്ങൾക്കദൃശ്യനായിരിക്കുന്ന ആ വ്യക്തിത്വം നാമറിയാതെ നമ്മിലേക്കിരച്ചുകയറും. പ്രവാചകപ്രതിഭാന്വിതമായ ആ സ്വരം നമ്മിൽ പ്രതിധ്വനിക്കണം. ആത്മവീര്യത്തോടെ മുന്നേറുവാൻ.

—ം—

കിഴക്കോട്ട് ദർശനമുള്ള പുറത്തെ ഗോപുരത്തിലേക്ക് മടക്കിക്കൊണ്ടുവന്നു എന്നാൽ അത് അടച്ചിരുന്നു. അപ്പോൾ യഹോവ എന്നോട് അരുളിച്ചെയ്തത്: ഈ ഗോപുരം തുറക്കാതെ അടച്ചിരിക്കേണം, ആരും അതിൽക്കൂടി കടക്കരുത്, യിസ്രായേലിന്റെ ദൈവമായ യഹോവ അതിൽക്കൂടി അകത്തു കടന്നതുകൊണ്ട് അത് അടച്ചിരിക്കേണം.

7. ലോകം താതസഹോദരർ ജാ
തിയതും—തറവാടും
ആകെയുപേക്ഷിച്ചേശുവിനായ്
മരണം—സ്നേഹിച്ച
സഹദേന്മാരെ സദാ—കാ—ലം
സ്മരണം ചെയ്‌വതുന—ന്നേ—റം

ലോകസുഖങ്ങളേയും, മാതാപിതാക്കൾ, സഹോദരർ, സ്വന്തക്കാരേയും, കുടുംബം മുതലായ സമസ്തബന്ധങ്ങളെ ഉപേക്ഷിക്കയും, മശിഹായോടുള്ള സ്നേഹത്താൽ രക്തസാക്ഷിമരണം തിരഞ്ഞെടുക്കുകയും ചെയ്ത പരിശുദ്ധ സഹദേന്മാരെ എല്ലാക്കാലവും അനുസ്മരിക്കുന്നത് അനുഗ്രഹകരം തന്നെയാകുന്നു.

ലോകം താത...........ലൂക്കൊ 18:29. യേശു അവരോട്, ദൈവരാജ്യംനിമിത്തം വീടൊ, ഭാര്യയേയോ, സഹോദരന്മാരെയോ, അമ്മയപ്പന്മാരേയോ, മക്കളെയോ വിട്ടുകളഞ്ഞിട്ട്............... മർക്കോ 19: 29, 30 മത്താ. 19: 29.

സദൃശ്യം: 10: 17 നീതിമാന്റെ ഓർമ്മ അനുഗ്രഹിക്കപ്പെട്ടത്.

8. തൂക്കപ്പെട്ടു മരത്തിൽ വിലാ
വു തുറ—ന്നാച്ചവളം
രക്തം വെള്ളമൊടൊഴുകും മശിഹാ
യേ—സഹദേന്മാർ
കണ്ടങ്ങോടി മരി—പ്പാ—നായ്
കർത്താവിൻ പേർക്കെ—ല്ലാ—രും

സ്ലീബാ മരത്തിന്മേൽ തൂക്കപ്പെടുകയും, കുന്തത്താൽ വിലാപുറത്തുണ്ടായ മുറിവിൽനിന്നും രക്തവും വെള്ളവും ഒഴുകിക്കൊണ്ടിരിക്കുന്ന രക്ഷകനെ ദർശിച്ച സഹദേന്മാർ എല്ലാവരും അവനുവേണ്ടി ജീവനുപേക്ഷിപ്പാൻ ആവേശത്തോടെ മുന്നോട്ട് വന്നു.

തൂക്കപ്പെട്ടു മര........യോഹ; 19:34 എങ്കിലും പടയാളികളിൽ ഒരുത്തൻ കുന്തംകൊണ്ട് അവന്റെ വിലാപ്പുറത്തു കുത്തി, ഉടനെ രക്തവും വെള്ളവും പുറപ്പെട്ടു.

രക്തം വെള്ള...........അപ്പോ: പ്രവർത്തി: 7:55—56 അവനോ പരിശുദ്ധാത്മാവ് നിറഞ്ഞവനായി സ്വർഗ്ഗത്തിലേക്ക് ഉററുനോക്കി ദൈവമഹത്വവും ദൈവത്തിന്റെ വലത്തുഭാഗത്ത് യേശു നില്ക്കുന്നതും കണ്ടു. ഇതാ സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രൻ ദൈവത്തിന്റെ വലത്തുഭാഗത്തു നില്ക്കുന്നതും ഞാൻ കാണുന്നു എന്നു പറഞ്ഞു. 59—ാം വാക്യം കർത്താവായ യേശുവേ എന്റെ ആത്മാവിനെ കൈക്കൊള്ളേണമേ എന്നു സ്തേഫാനോസ് വിളിച്ചപേക്ഷിക്കയിൽ അവർ അവനെ കല്ലെറിഞ്ഞു.

വെളി 6:9 അവൻ അഞ്ചാംമുദ്ര പൊട്ടിച്ചപ്പോൾ ദൈവവചനം നിമിത്തവും തങ്ങൾ പറഞ്ഞ സാക്ഷ്യം ഹേതുവായും അറുക്കപ്പെട്ടവരുടെ ആത്മാക്കളെ ഞാൻ കണ്ടു.

9. വെളിവുനിറഞ്ഞോരീശോ നിൻ
വെളിവാൽ—കാണുന്നു
വെളിവീയടിയാരഖിലാധാരമ
താം—വെളിവും നീ
കാന്ത്യാ ഞങ്ങളെ നീ—താ—തൻ
കതിരേ! ശോഭിപ്പി—ക്കെ—ന്നും

പ്രകാശപൂർണ്ണനായ യേശുവേ! നിന്റെ പ്രകാശത്താൽ ഞങ്ങൾ പ്രകാശം കാണുന്നു. സമസ്ത വിശ്വാസത്തിന്റേയും അടിസ്ഥാനമായ പ്രകാശം അങ്ങാണല്ലൊ. പിതാവിന്റെ പ്രകാശത്തിന്റെ രശ്മിയായുള്ളോവേ! ഞങ്ങളെ എന്നും ശോഭിപ്പിക്കേണമെ.

വെളിവു........വെളിപാട് 22:5 ഇനി രാത്രി ഉണ്ടാകയില്ല ദൈവമായ കർത്താവ് അവരുടെ മേൽ പ്രകാശിക്കുന്നതുകൊണ്ട് വിളക്കിന്റെ വെളിച്ചമോ സൂര്യന്റെ വെളിച്ചമോ അവർക്ക് ആവശ്യമില്ല. ഏതു മനുഷ്യനേയും പ്രകാശിപ്പിക്കുന്ന സത്യവെളിച്ചം ലോകത്തിലേക്കാവന്നുകൊണ്ടിരുന്നു. യോഹ: 1: 4, 5 അവനിൽ ജീവൻ ഉണ്ടായിരുന്നു ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു. വെളിച്ചം ഇരുളിൽ പ്രകാശിക്കുന്നു.

വെളിവിൻതട്ടിൽ...........യോഹ: 8:12 ഞാൻ ലോകത്തിന്റെ വെളിച്ചം ആകുന്നു; എന്നെ അനുഗമിക്കുന്നവൻ ഇരുളിൽ നടക്കാതെ ജീവന്റെ വെളിച്ചമുള്ളവൻ ആകും.

കാന്ത്യാ ഞങ്ങളെ........... യോഹ 12: 46 എന്നെ വിശ്വസിക്കുന്നവൻ ആരും ഇരുളിൽ വസിക്കാതിരിപ്പാൻ ഞാൻ വെളിച്ചമായി ലോകത്തിൽ വന്നിരിക്കുന്നു.

(തുടരും)

# Eastern Ecclesial Ethos and Indian Christian Spirituality (ii)

## Eastern Orthodox Spirituality and Trinitarian Holistic Divinisation

**Geevarghese Mar Osthathios Metropolitan**

### III. Theosis as Trinitification

Christians themselves have to go foreward in their understanding of the Hcly Trinity. Truine God is nct only a person be adorned and worshiped,but accept the corollary that he is to be the ultimate model to be emulated in life, "Be there fore perfect as you heavenly Father is perfect" (Mt. 5:48) means not only defication (theosis) but also trinitification. The ultimate is not a monad. but a holy Trinity. At the same time He is One and Three, because he is personal and social. Geevarghese Mar Ivanios is summarising the patristic position, when he says "The mystical union with God, i. e. deification or theosis. is not an absorption into the Trinity. It does not mean man is not becoming One in essence with God. This means we become God only in the energia of God, i. e. being filled with the glory of God while remaining distinct in essence. According to St. Seraph-im of Saroh the aim of the Christian life is the acquisation of the Holy Spirit, i.'e. theosis" (4)

This concept of theosis needs a little elaboration, because it is different from the hindu absorption in to the ultimate being and becoming one with Brahman, which is a logical conclusion of emenation of the universe from Brahman in the place of christian concept of creation. Deification is not becoming God in essence as the created world which has a beginning can not become the beginningless Brahman. Hence theosis is becoming the children of God and experiencing the energy of God, which is agape or divine love. This love, of course, is also the essence (ousa) of God and yet not realizable in the sense of becoming the Triune God. It is human love that has limits and dot divine, unfinite.......................

Western Christianity is aiming at beelific vision of God and not its deification. This distinction is well expressed in the following long quotation from my colleague Mar Gregorios' article mentioned above.

"The word theosis must be unfamiliar to most of you. It may also be unpalatable to some. The Oxford Dictionary of the Christian churches does not have a entry under Theosis or its equivalent Divinisation. Nor would most protestant or Roman Catholic dictionaries of Theology–not even the seemingly exhaustive thirty volume. Dictionarie de Theologie Catholique.

Reason-neither the word nor the concept has been acceptable to the west–ingeneral. Theosis is not Beatific vision. And perhaps to say how they differ is the best way to clarify what Theosis is.

The Beatific Vision is a Platonic conception. To makarion theama is a term developing from the passage in Phaedrus, where Plato's Socrates speaks about the sights which the soul ascending to heaven sees – "many blessed sights in the inner heaven". It is this Opsis Makarios, which in Plato is an intellectual experience of the individual soul as it ascends with wings into the Kosmos noetos that later becomes transformed in to the Beatific Vision of the west". (5)

### IV. What is Spirituality?

Spirituality is Spirit – filled prayer– life fellowship with God,Transcendent controlled innacent life. In Indian thought, it is realisation of the identity of Jeevatma with Paramatma by bhakti-marga, Karma Marga and...............marga. In Islam it is reaching

to heaven by observing the 5 precepts of the Holy Quaran namely reciting of the Creed, praying five lines a day, observance of Ramzan. pilgrimage to Macca ond giving of 2½% of the income (Zakath) to the eight causes mentioned in the Holy Quran. In western christianity it is bealifation through re-generation, Justification, sanctification and glorification. In Eastern christianity it is discrimization (Theosis) which is not prescribed in legal terms, and yet including all the above, not in succession, but in gradual divinisation, which doec not end with death but continues in the eschaton.

Spirituality is the work of the H Spirit. According to the theory of perchosesis (circumincession) there is no watertight compartment distinguishing ereating Father who creates through the Logos or the Son and perfects through the H. Spirit. St. Basil says as follows,'From is said to be in matter; Power to be in what is capable of it; Habit to be in him who is affected by it; and so Spirit perfects rational beings, completing their excellence, He is analogous to Form. For he, who no longer "lives after the flesh", but, being "led by the spirit of God", is called a Son of God, being "conformed to the image of the Son of God: being "conformed to the image of the Son of God", is described on spiritual. And as is the power of seeing in the healthy eye, so is the operation of the spirit in the purified soul. Whe refore also Paul prays for the Ephesions that they may have their "eyes enlightened" by the Spirit of Wisdom. (6) This quotation is from St. Baselius treatise 'on the Spirit' which is a classic. A monk of the Eastern church whom I quoted above says that there is no third Kingdom of the Spirit apart from the 'Kigdom of Christ'. To quote "There is no place in the Orthodox Church, for belief in a "third Kingdom" or Kingdom of the Spirit succeding to the Kingdom of Christ. Those who speak of an Orthodox "pneumatocentrism" opposed to the so-called "christo-centiicism" of the Roman church may express their personal theology, but they speak a language alien to the Fathers and to the Orthodox saints". (7) Charismatic Spirituality of our times is a corrective to Christo-antism, but should grow towards Trinitarianism.

Sacramental Spirituality is certainly cetral for the church, but that does not exhaust the work of the H. Spirit. To quote the same Monk, "The question of Paul to the Ephesian-descipIes. "Did ye receive the Holy Ghost? " (Acts 19:2) is asked of every one of us. It would not be enough to answer: I have received the mystery or sacrament of the Spirit after my baptism, when I was anointed with the holy chrism. The question is whether and how this seed of the Spirit has been afterwards developed within the soul". (8)

According to St. John 16:8-11 the work of the H. Spirit is not limited in the Church, but extended to the whole world. It is the Holy Spirit, the Paraclete who convinces the wold of sin, justice and judgement. This indicates that Wherever there is repentence, concern for social justice and the realisation of the coming judgement, it the paraclete who is at work. It is significant to note that these there are a related jesus Christ in the same passage. That means Christ is at work with the H. Spirit in every

# മുടിയൻ പുത്രൻെറ സഹോദരൻ

**ടി. എം. സാമുവൽ റമ്പാൻ** (മൗണ്ട് താബോർ ദയറാ പത്തനാപുരം)

വേദപുസ്തകത്തിലെ മിക്കവാറും എല്ലാ വ്യക്തികളെക്കുറിച്ചും വളരെ വിശദമായ പഠനം നടത്തിയിട്ടുണ്ടെങ്കിലും, ചുരുക്കമായി മാത്രം പ്രതിപാദിക്കപ്പെട്ടിട്ടുള്ള ഒരാളാണ് മുടിയൻ പുത്രൻെറ സഹോദരൻ. മുടിയൻ പുത്രനെ വളരെ കൊള്ളരുതാത്തവനായി നാം മനസിലാക്കുന്നു. എന്നാൽ അല്പം ഗൗരവമായി ആ ഉപമ നാം പരിശോധിക്കുമ്പോൾ മൂത്തസഹോദരൻ ഇളയവനേക്കാൾ ഒട്ടും മെച്ചമല്ലന്നോ, കൂടുതൽ മോശമാണന്നോ നമുക്കു മനസിലാക്കാൻ സാധിക്കും. ഇളയവൻ ചെയ്ത മോശമായ പാപങ്ങൾ ഒരുപക്ഷേ മൂത്തവൻ ചെയ്തുകാണുകയില്ലായിരിക്കാം. പിതാവിൻെറ ആജ്ഞകൾക്കനുസരണമായ ജീവിതം നയിച്ചെന്നും വരാം. എന്നാൽ അവൻെറ ഹൃദയം ദുഷ്ടത നിറഞ്ഞതും സ്വയാർജിതവുമായിരുന്നു എന്ന് മനസിലാക്കാൻ പ്രയാസമില്ല.

നാം പലപ്പോഴും മററുള്ളവർ ചെയ്യുന്ന തെററ് ചെയ്യാതിരിക്കുമ്പോൾ അവരേക്കാൾ മെച്ചമെന്നും നല്ലവരെന്നും സ്വയം വിധി കല്പിക്കാറുണ്ട്. മററു പാപങ്ങളിലും തെററുകളിലും മററുള്ളവരേക്കാൾ നാം മോശക്കാരാണന്ന് സ്വയപരിശോധന നടത്തിയാൽ കാണാവുന്നതാണ്. ഒരുപക്ഷേ, ആ വിധമുള്ള പാപം ചെയ്യാനുള്ള സൗകര്യക്കുറവോ, നമ്മുടെ മാതാപിതാക്കന്മാർ നമ്മെ വളർത്തിയ സാഹചര്യത്തിൻെറ മെച്ചമോ ആയേക്കാം. മററുള്ളവരെപോലെ അധ:പതിക്കാതിരിക്കാൻ കാരണം. അതുകൊണ്ട് നാം മററുള്ളവരെക്കാൾ ഒരിക്കലും മെച്ചപ്പെട്ടവരാണന്ന് ധരിക്കരുത്. പൗലോസ് ശ്ലീഹാ റോമർക്ക് എഴുതിയ ലേഖനത്തിൽ (റോമ. 3: 10–12) 'നീതിമാനായി ആരുമില്ല, ഒരുത്തൻപോലുമില്ല' എന്നു കാണുന്നു. റോമർ 1: 18–32 വരെ മുടിയൻ പുത്രന്മാരെക്കുറിച്ചുള്ള വിവരണമാണ്. റോമർ രണ്ടാം അദ്ധ്യായത്തിൽ മുടിയൻ പുത്രൻെറ ജ്യേഷ്ഠൻമാരെക്കുറിച്ചുള്ള ഒരു വിവരണമാണ്. ജ്യേഷ്ടനും അനുജനും തമ്മിൽ ഒരു വ്യത്യാസവുമില്ല. രണ്ടും ഒരുപോലെ തന്നെ.

ഈ ഉപമയിലെ മൂത്ത സഹോദരനെ സഭയുടെ വേല ചെയ്യുന്ന ഒരു പ്രവർത്തകനോടുപമിക്കാം. അവരുടെ അപ്പനെ തൽക്കാലം ദൈവത്തിൻെറ സ്ഥാനത്തു സങ്കല്പിക്കാം. അപ്പൻെറ വയലിൽ പകലന്തിയോളം വേലചെയ്തിട്ടു വരുന്ന അനുസരണമുള്ള മൂത്ത മകൻ. ഒരു വേലയും ചെയ്യാതെ വീട്ടിൽ കുത്തിയിരുന്ന് അപ്പൻെറ മുതൽ തിന്നു നശിപ്പിക്കുന്ന ഇളയവൻ.

മൂത്തവനേയും ഇളയവനേയും ഒരു താരതമ്യ പഠനത്തിനു വിധേയമാക്കുന്നതു നന്നായിരിക്കും. മൂത്ത മകൻ അപ്പനെ സ്നേഹിക്കുന്നവൻ, അനുസരിക്കുന്നവൻ, മുതൽ സൂക്ഷിക്കുന്നവൻ, വീടുവിട്ടു പോകാത്തവൻ, കൂട്ടുകാരില്ല, ദുർസ്വഭാവമില്ല, ഒരു കാശുപോലും നഷ്ടപ്പെടുത്താതെ സൂക്ഷിക്കും, ജോലിക്ക് വിശ്വസ്ഥൻ, കഷ്ടപ്പെട്ടു ജോലി ചെയ്യുന്നവൻ, അപ്പൻെറ ആജ്ഞ നിറവേററുന്നത് മാത്രമാണ് ചിന്ത. എന്നാൽ ഇളയവനെപ്പോലെയോ അതിലധികമോ സ്വയജീവിതമുള്ളവനും സ്വയത്തിൽ കേന്ദ്രീകരിച്ചിരിക്കുന്നവനുമാണ്. ക്രിസ്തുവിൻെറ വയലിൽ താല്പര്യത്തോടെ പ്രവർത്തിക്കുന്നവനും അതേസമയംതന്നെ സ്വാർത്ഥതകൊണ്ടു നിറഞ്ഞവനുമായ ഒരുവനെ ഈ മനുഷ്യൻ പ്രതിനിധാനം ചെയ്യുന്നു.

ദൈവം ലോകത്തെ സൃഷ്ടിച്ചപ്പോൾ അതിനെ ചില നിയമങ്ങൾക്കു വിധേയമായി ക്രമീകരിച്ചിരിക്കുന്നു. ഭൂമി സൂര്യനെ പ്രദിക്ഷണം ചെയ്യണമെന്നുള്ളതാണ് ഒരു നിയമം. ഇനിമുതൽ ഞാൻ സൂര്യനെ പ്രദിക്ഷണം ചെയ്യുകയില്ലെന്നും സ്വയം കറങ്ങുകയേ ഉള്ളു എന്നു ഭൂമി തീരുമാനിച്ചാൽ രാത്രിയും പകലും ഉണ്ടാകും. ഋതുക്കൾ ഉണ്ടാകയില്ല. ഒന്നുകിൽ വേനൽക്കാലം, അല്ലെങ്കിൽ മഴക്കാലം. പ്രപഞ്ചം സർവ്വ ജീവജാലങ്ങളോടുംകൂടെ നശിച്ചുപോകും.

ആദിമ മാതാപിതാക്കന്മാരായ ആദാമിനെയും ഹൗവ്വായേയും സൃഷ്ടിച്ചത് മേൽ പ്രസ്താവിച്ചപ്രകാരം ദൈവത്തെ കേന്ദ്രീകരിച്ചുകൊണ്ടാ

---

spirituality in every religion, in all places and at all times. We have a tendency to imprison the H. Spirit within the limjts of the church which of course, is pratical pneumatiem. According to Greegry Nazianzen "The Old Testament proclaimed the Father openly, and the Son more obscurely. The New Testament manifested the Son, and suggested the Deity of the Spirit. Now the Spirit himself dwells among us, supplies in with a clearer demonstration of Himseif". (9) This "clearer demonstration" continues even today.

What is the impliation of the Diety of the H. Spirit? It means that H. Spirit is perfect God as the Father is perfect god and as the Son is perfect God and yet the three are one who works in all spiritualitiesc Holy Spirit will quide us to a holisti. spirituality.

—ം—

യിരുന്നു. എന്നാൽ എപ്പോൾ മനുഷ്യൻ സ്വയം കറങ്ങാൻ തുടങ്ങിയോ (സ്വാർത്ഥ ജീവിതത്തിലേക്കു പതിച്ചുവോ) അപ്പോൾ പറുദീസായിൽനിന്നു വീണുപോയി. അതിന്റെ വാതിലുകൾ അടയ്ക്കപ്പെട്ടു. ഇതിനെയാണ് ആത്മീയ മരണം എന്നു പറയുന്നത്. ഓർത്തഡോക്സുകാരൻ എന്നു പറഞ്ഞതുകൊണ്ടോ സഭാപ്രവർത്തനങ്ങളിൽ ഉത്സുകനായതുകൊണ്ടോ, പിതാവാം ദൈവത്തിന്റെ തോട്ടത്തിലെ തീഷ്ണതയുള്ള പ്രവർത്തകനെന്നു പറഞ്ഞതുകൊണ്ടോ കാര്യമില്ല. നീ ആത്മീയമായി മരിച്ചവനാണ്; അനേകരുടെ ആത്മീയ മരണത്തിന് വഴി തെളിക്കുന്നവനുമാണ്. വെളിപാട് 3: 1. 'ഞാൻ നിന്റെ പ്രവർത്തി അറിയുന്നു. ജീവനുള്ളവനെന്നു നിനക്കു പേർ ഉണ്ട് എങ്കിലും നീ മരിച്ചവനാകുന്നു'. സ്വാർത്ഥ ജീവിതത്തിൽനിന്നും വിമുക്തനാകാത്തിടത്തോളം ഒരുത്തനേയും ദൈവത്തിങ്കലേക്ക് കൊണ്ടുവരുവാൻ ഇങ്ങനെയുള്ളവർക്ക് സാദ്ധ്യമല്ല.

സ്വയജീവിതക്കാരന്റെ ജീവിതം ശാന്തവും ഭാസുരവുമായിരിക്കും. പ്രശ്നങ്ങളില്ലാത്ത ലോകത്തിൽ ഒരു കൂട്ടുസഹോദരനോ, ഒരു സഹപ്രവർത്തകനോ അവന്റെ സ്ഥാനം അപഹരിക്കുവാനുള്ള നേരിയ സാദ്ധ്യത കാണുമ്പോഴാണ് അ അവൻ യഥാർത്ഥ ഫണം വിടർത്തി ആഞ്ഞുകൊത്തുന്നത്.

തന്റെ വീട്ടിൽ, തന്റെ അനുജനെ തന്നേക്കാൾ അധികം ബഹുമാനിക്കുകയും അവനുവേണ്ടി വിരുന്നു കഴിക്കുകയും മററും ചെയ്തപ്പോൾ ജ്യേഷ്ഠൻ ഇത്ര മോശമായി പെരുമാറുമെന്ന് അവന്റെ അപ്പൻപോലും വിചാരിച്ചില്ല. ഇത്രയും കാലം എത്ര നല്ലവനായി ജീവിച്ച ഈ ജ്യേഷ്ഠനിലെ യഥാർത്ഥ മനുഷ്യൻ ഇതാ പുറത്തു വന്നിരിക്കുന്നു. അനുജന്റെ തിരിച്ചുവരവ് ജ്യേഷ്ഠനിലുള്ള യഥാർത്ഥ മനുഷ്യനെ കാണിച്ചുകൊടുത്തുവെന്നേയുള്ളു. അത് അത്രയുംകാലം അവനിൽ ഒളിച്ചിരിക്കുകയായിരുന്നു. ഒരു നല്ല മനുഷ്യൻ എത്ര പ്രകോപിതനായാലും അവനിൽനിന്ന് ഒരു വീൺവാക്കും ഉണ്ടാകുകയില്ല.

സ്വാർത്ഥപരനായ മനുഷ്യന്റെ ദൈവത്തോടുള്ള മനോഭാവം എങ്ങനെയെന്നു പരിശോധിക്കാം. ദൈവീക കാര്യങ്ങളിൽ വളരെ ശുഷ്കാന്തിയുള്ളവനായിരിക്കും. രാപകൽ അദ്ധ്വാനിക്കും. പക്ഷെ ചെയ്യുന്ന സേവനത്തിനെല്ലാം കണക്കു പറഞ്ഞു കൂലി ആവശ്യപ്പെടും. 'എന്റെ ആയുഷ്കാലം മുഴുവൻ നിന്നെ ഞാൻ സേവിച്ചല്ലോ. നീ എനിക്ക് ഒരു ആട്ടിൻകുട്ടിയെയെങ്കിലും തന്നിട്ടുണ്ടോ"? പ്രതിഫലത്തിനുവേണ്ടിയാണ് അവൻ അന്നുവരെ ജോലിചെയ്തത്. നിശബ്ദ

നായിരുന്നെങ്കിലും ഒരു തീപ്പൊരി മതി അവന് പൊട്ടിത്തെറിക്കാൻ. ഈ പ്രതിഫലം ചിലപ്പോൾ ഒരു ആത്മീയ അനുഗ്രഹമോ, സിദ്ധിയോ ആകരുതെന്നില്ല. സർവ്വശക്തനായ ദൈവത്തിന്റെ സേവകൻ ഭൗതീകമോ ആത്മീകമോ ആയ യാതൊരു പ്രതിഫലവും പ്രതീക്ഷിക്കരുത്, ദൈവത്തിന് അതൊരിക്കലും സ്വീകാര്യവുമല്ല.

തന്റെ അപ്പനെ ഒരു ക്രൂരനായ യജമാനനെ പോലെയാണ് ഈ ജ്യേഷ്ഠസഹോദരൻ കരുതുന്നത്. തന്റെ ഇന്നുവരെയുള്ള സേവനത്തിന്റെ കണക്കു തീർക്കാത്ത അനീതിയുള്ള ഒരു ദുഷ്ട യജമാനനെയാണ് തന്റെ അപ്പനിൽ അവൻ ദർശിക്കുന്നത്. ലൂക്കോസ് 19: 21—ൽ പറയുന്ന 'ഞാൻ അത് ഒരു തൂവാലയിൽ കെട്ടി വച്ചിരുന്നു ഇതാ നിന്റെ താലന്ത്. നീ വെയ്ക്കാത്തത് എടുക്കുകയും വിതയ്ക്കാത്തത് കൊയ്യുകയും ചെയ്യുന്ന കഠിന മനുഷ്യൻ ആകകൊണ്ട് ഞാൻ നിന്നെ ഭയപ്പെട്ടു" എന്നു പറയുന്നതുപോലെയുള്ള ഒരു മനുഷ്യനെ തന്റെ പ്രയത്നത്തിനനുസരിച്ച് പ്രതിഫലം കിട്ടിയില്ലന്നുള്ള പരാതിയാണ് അവന്.

കൊള്ളരുതാത്തവനും അനുസരണം കെട്ടവനും, വേശ്യകളോടൊപ്പം കാലം കഴിച്ചവനും മദ്യപാനിയും മുതൽ നശിപ്പിച്ചവനുമായ എന്റെ സഹോദരന് ഈ അനുഗ്രഹങ്ങൾ കൊടുക്കാൻ നിനക്ക് എങ്ങനെ സാധിച്ചു. നിന്റെ ആജ്ഞകൾ അനുസരിച്ചത് അവനോ? ഞാനോ? എന്ന ചോദ്യം ശ്രദ്ധേയമാണ്.

സ്വയകേന്ദ്രീകൃതനായ മനുഷ്യൻ ദൈവത്തെ സേവിക്കുന്നത് മററുള്ളവരുടെ മുമ്പിൽ കാണപ്പെടുന്നതിനുവേണ്ടി മാത്രമാണ്. ക്രിസ്തുവിനോടുള്ള സ്നേഹത്തെപ്രതിയല്ല. അവൻ ദൈവശുശ്രൂഷയിൽ ശുഷ്കാന്തി കാണിക്കുന്നത്. ധനമുണ്ടാക്കുവാനുള്ള മാർഗ്ഗം വല്ലതും കിട്ടിയാൽ അവൻ അതിലേക്കു പായുന്നതു കാണാം.

ദൈവത്തെ പരിപൂർണ്ണമായി സ്നേഹിക്കുക
ദൈവത്തെ പരിപൂർണ്ണമായി വിശ്വസിക്കുക
ദൈവത്തെ ജീവിതത്തിലെ സകല അനുഭവങ്ങളിലും മഹത്വപ്പെടുത്തുക.

ഇതാണ് ദൈവം മനുഷ്യനിൽനിന്നും പ്രതീക്ഷിക്കുന്നത്.

സ്വാർത്ഥജീവിതത്തിന്റെ മറെറാരു പ്രത്യേകത, അത് ഒരിക്കലും ഉപദേശം സ്വീകരിക്കുകയില്ലയെന്നുള്ളതാണ്. കോപിഷ്ടനായി ശണ്ഠ കൂടികൊണ്ടിരിക്കുന്ന മകനെ ആശ്വസിപ്പിക്കാൻ—ഗേററിന് അകത്തു കൊണ്ടുവരാൻ—പാടുപെടുന്ന പിതാവിനെയാണ് ആ ഉപമയിൽ നാം കാണുന്നത്. തന്റെ അപ്പന്റെ ഉപദേശം ശ്രദ്ധിക്കാത്ത മർക്കടമുഷ്ടിയുള്ള ഒരുവനെ സ്വാർത്ഥൻ ഒരിക്കലും തെററു തിരുത്തുകയില്ല. അവൻ എല്ലാം അറിയുന്നവനും കുററങ്ങൾക്ക് അതീതനുമാകയാൽ തിരുത്തലിന് വിധേയനാകയില്ല.

നമ്മെ ആരെങ്കിലും വിമർശിക്കുമ്പോൾ അവരോടു നീരസപ്പെടുന്നതിലുപരി വിമർശനം ശരിയോ തെററോ എന്നു പരിശോധിച്ച്, തിരുത്തണമെങ്കിൽ തിരുത്തുക എന്നതാണ് അഭികാമ്യമായിട്ടുള്ളത്. വിമർശിക്കുന്നത് സ്നേഹിതനോ ശത്രുവോ എന്നു നോക്കരുത്. മിക്കപ്പോഴും നമ്മുടെ ശത്രുക്കളായിരിക്കും നമ്മുടെ തെററുകൾ നമ്മെ ചൂണ്ടിക്കാണിച്ചുതരുന്നത്. നമുക്ക് എത്രമാത്രം വേദപുസ്തകപരിജ്ഞാനം ഉണ്ടായാലും നാം എത്ര ജ്ഞാനിയായിരുന്നാലും തെററുകൾ തിരുത്താൻ മനസില്ലങ്കിൽ ശുദ്ധപ്പെടുകയില്ലന്നാണ് ജ്ഞാനിയായ ശലോമോൻ സഭാപ്രസംഗി 4: 13—ൽ പറയുന്നത്. അങ്ങനെയുള്ളവന്റെ സ്ഥാനം വീടിന്റെ ഗേററിനു വെളിയിലാണന്നതാണ് സങ്കടകരമായ അവസ്ഥ. മുടിയൻ പുത്രൻ അകത്തും, ജ്യേഷ്ടൻ പുറത്തും.

ഇനി സ്വാർത്ഥതൽപരന്റെ മററുള്ളവരോടുള്ള മനോഭാവം എന്താണന്നു നോക്കാം. ദൈവവുമായുള്ള നമ്മുടെ ബന്ധം അററുപോകുമ്പോൾ മററുള്ളവരോടുള്ള നമ്മുടെ ബന്ധവും അതോടൊപ്പം അററുപോകുന്നതായി കാണാം. ആദം ദൈവത്തോടുള്ള ബന്ധത്തിൽനിന്നും അററുപോയപ്പോൾ ഹവ്വായോടുള്ള ബന്ധത്തിനും തകരാറു സംഭവിച്ചു. ''യഹോവെ എന്റെ കുററമല്ല, നീ കൂട്ടിനു തന്ന ഈ സ്ത്രീയാണ് പാപം ചെയ്തത്''.

അസൂയ സ്വാർത്ഥതല്പരന്റെ പ്രധാന പാപമാണ്. തന്റെ സ്ഥാനത്ത് മറെറാരുത്തനേയും അനുവദിക്കയില്ല. തന്റെ അനുജൻ തന്നേക്കാൾ ഉയർന്ന പദവിയിൽ എത്തിയോ എന്ന ഭയവും അസൂയയുമാണ് അവൻ ഇത്ര മോശമായി പ്രതികരിക്കാൻ കാരണം.

സ്വയകേന്ദ്രീകൃതനായവൻ എല്ലായ്പോഴും പുകഴ്ച ആഗ്രഹിക്കുന്നു. ''നീ ആജ്ഞാപിച്ച ഒന്നുപോലും ചെയ്യാതിരുന്നിട്ടില്ല''. തന്റെ അനുസരണത്തിൽ അഹംഭാവം കൊള്ളുന്നതു കാണാം.

# പത്രോസ് പാത്രിയർക്കീസ് ബാവായുടെ കുന്നംകുളം സന്ദർശനം (ii)

അഡ്വ. പി. സി. മാത്യു, പുലിക്കോട്ടിൽ

പുലിക്കോട്ടിൽ തിരുമേനി കട്ടിലിനു സമീപം ചെന്നുനിന്ന് തല കുനിച്ച് ബാവായോട് ചോദിച്ചു. 'മോറാൻ ആഹീദോല്കൂൻ ഏശോസൊ ഏനോ മൈത്തേനോ ല ഓസിയോ? (മോറാൻ അങ്ങേയ്ക്ക് പനി പിടിച്ചിരിക്കുകയാണല്ലോ. ഞാൻ വൈദ്യനെ കൊണ്ടുവരാം.)

ഉടനെ ബാവാ പറഞ്ഞു. 'ലൊസ്നീക്ക് ലൊതെകറെ ല് ഓസിയോ ആയ്ത്തീസ് ഗേർ സാമോ. (വേണ്ട, വൈദ്യനെ വിളിക്കേണ്ട. മരുന്ന് ഞാൻ കൊണ്ടുവന്നിട്ടുണ്ട്.)

**എന്തായിരുന്നു ആ മരുന്ന്?**

ഗവർണറെ കാണുവാൻ ക്ലേശകരമായ ഊട്ടിയാത്ര കഴിഞ്ഞാണ് ബാവാ കുന്നംകുളത്ത് എത്തിച്ചേർന്നിട്ടുള്ളത്. ദീർഘയാത്രയും, കാലാവസ്ഥയിലുള്ള പ്രതികൂല മാററങ്ങളും 75–കാരനായ ബാവായുടെ ആരോഗ്യത്തെ പിടിച്ചു ഉലച്ചതിൽ അത്ഭുതപ്പെടാനില്ല. മേട്ടുപാളയത്തുനിന്ന് കുന്നൂരിലേക്കുള്ള കൊട്ടയിൽ ഇരുന്നുള്ള യാത്രയിൽ തണുപ്പടിച്ച് ബാവ വല്ലാതെ അവശനായത് പുലിക്കോട്ടിൽ തിരുമേനി നല്ലവണ്ണം ഓർത്തു.

വിവരമറിഞ്ഞ് ജനങ്ങൾ വന്നുകൂടിത്തുടങ്ങി. പുലിക്കോട്ടിൽ തിരുമേനി ബാവായുടെ മുറിയിലേക്ക് പ്രവേശിച്ചപ്പോൾ ബാവാ മൂടിപ്പുതച്ച് കിടപ്പാണ്. ഗ്രിഗോറിയോസ് തിരുമേനി, ശെമ്മാശൻ, ആർത്താററ് കുന്നംകുളം പള്ളികളിലെ വൈദികർ എന്നിവർ കട്ടിലിനു ചുററും നിന്നു. ഇടവകജനങ്ങൾ വാതിലിനു സമീപം നിന്ന് എത്തിനോക്കി.

ഒട്ടും വൈകിച്ചുകൂടാ, ഉടനെ വിദഗ്ധ ചികിൽസ തുടങ്ങണം. അന്ന് അലോപ്പതി ഡോക്ടർമാർ കുന്നംകുളം പ്രദേശത്ത് ഉണ്ടായിരുന്നില്ല. എന്നാൽ സമർത്ഥരായ ആയുർവേദ ഭിഷഗ്വരന്മാർ കുന്നംകുളത്തും പരിസരപ്രദേശങ്ങളിലും ഉണ്ടായിരുന്നു. അഷ്ടവൈദ്യന്മാരുടെ കുടുംബത്തിൽപെട്ട ചൂണ്ടൽനമ്പി, കുട്ടഞ്ചേരി മൂസ്, വൈദ്യമഠം നമ്പൂതിരി ഇവരിൽ ആരെയെങ്കിലും ഉടനെ കൊണ്ടുവരാൻ കഴിയും. പുലിക്കോട്ടിൽ തിരുമേനി കട്ടിലിനു സമീപം ചെന്നുനിന്ന് തല കുനിച്ച് ബാവായോടു ചോദിച്ചു.

'ഓ! ആബൂൻ മാലിയോ സോബർ ഏനൊ ഏശോസൊ എഹദാസ് ല്വോസ കൂൻ. എകറെനൊല് ഓസിയോ ല്വോസ് കൂൻ'.

ഏകദേശ അർത്ഥം. 'ആബൂന് പനിക്കുന്നുണ്ടല്ലൊ. വൈദ്യനെ വിളിക്കട്ടെ'.)

ഉടനെ ബാവ പറഞ്ഞു: 'ലൊ. ലൊതെകറെ ല്ഓസിയോ. സീമൊ ഈ സാബ് ല് വോസ് ഏനൊ.'

('വേണ്ട. വൈദ്യനെ വിളിക്കേണ്ട. മരുന്ന് ഞാൻ കൊണ്ടുവന്നിട്ടുണ്ട്'')

ബാവാ വളരെ പ്രയാസപ്പെട്ട് കട്ടിലിൽ എഴുന്നേററിരുന്നു. എന്നിട്ട് തലയണക്കു കീഴെ വെച്ചിരുന്ന വെളുത്ത പട്ടുതൂവാലയിൽ കെട്ടിയ താക്കോൽകൂട്ടം എടുത്ത് ശെമ്മാശന്റെ കയ്യിൽ കൊടുത്ത് അറബിയിൽ എന്തോ പറഞ്ഞു. ശെമ്മാശൻ

---

സ്വാർത്ഥതല്പരൻ ദൈവത്തിനുവേണ്ടി താൻ ചെയ്ത നല്ല കാര്യങ്ങൾ വിവരിക്കുന്നതിൽ തല്പരനാണ്. തനിക്ക് വീട്ടിൽ ഉണ്ടായിരുന്ന ഒന്നാംസ്ഥാനം മറെറാരുത്തൻ അപഹരിക്കുവാൻ സമ്മതിക്കുകയില്ല. ഒരിക്കലും രണ്ടാം സ്ഥാനം സ്വീകരിക്കുകയുമില്ല.

സകലരും തന്നെ ശ്രദ്ധിക്കണം, വേലക്കാർ തന്റെ ആജ്ഞകൾ അനുസരിക്കണം. തന്നിലേക്ക് മററുള്ളവരെ ആകർഷിക്കുക എന്ന ലക്ഷ്യം ക്രിസ്തുവിലേക്ക് മററുള്ളവരെ നയിക്കുന്നതിന് സഹായിക്കയില്ല. അവൻ യാതൊരുത്തനും ഉയരാൻ അനുവദിക്കയില്ല. സ്വന്ത സഹോദരനെക്കുറിച്ച് കരുതലില്ലാത്ത ജ്യേഷ്ഠൻ അവനെക്കുറിച്ചുള്ള അപവാദങ്ങൾ കെട്ടിച്ചമച്ചതാണ്. എങ്ങനെ അവകൾ ശേഖരിച്ചുവെന്നു വ്യക്തമല്ല. നഷ്ടപ്പെട്ടവനെക്കുറിച്ച് ഒരന്വേഷണവും നടത്തുന്നതായി കാണുന്നില്ല. അങ്ങനെ കർത്താവിന്റെ ഈ ഉപമയിൽ ആരാണ് സാക്ഷാൽ മുടിയൻപുത്രൻ. എന്ന സംശയം നമ്മിൽ ജനിപ്പിക്കുന്നു. ഒന്നു വാസ്തവമാണ് മുടിയൻപുത്രൻ അപ്പനോടൊപ്പം വിരുന്നു കഴിക്കുമ്പോൾ ജ്യേഷ്ഠൻ വാതിലിനു വെളിയിൽ കരഞ്ഞുകൊണ്ടിരിക്കുന്ന പരിതാപകരമായ കാഴ്ച ഹൃദയഭേദകമാണ്. ആരാണ് യഥാർത്ഥ മുടിയൻ പുത്രൻ?

അനുജനോ? ജേഷ്ടനോ? 

ബാവായുടെ വലിയ തുകൽപെട്ടി തുറന്നു. ദേവദാരുവൃക്ഷത്തിന്റെ തടികൊണ്ട് ചിത്രാലംകൃതമായതും നാലു കോണും സ്വർണ്ണ തകിടുകൊണ്ട് കെട്ടിയതുമായ ഒരു വിശേഷപ്പെട്ട കൈപ്പെട്ടി പുറത്തെടുത്തു. (ഈ കൈപ്പെട്ടി ബാവായുടെ സ്ഥാനാരോഹണത്തിന് അന്നത്തെ തുർക്കി സുൽത്താൻ സമ്മാനിച്ചതാണത്രെ. സുൽത്താന്റെ മുദ്ര അതിന്മേൽ പതിച്ചിരുന്നത് ബാവാ പിന്നീട് പലർക്കും കാണിച്ചുകൊടുത്തതായി കേട്ടിട്ടുണ്ട്.) താക്കോൽകൂട്ടത്തിലെ ഒരു കൊച്ചു താക്കോൽകൊണ്ട് കൈപ്പെട്ടി തുറന്നു. ശെമ്മാശൻ അതിനകത്തുനിന്നും ഒരു വെള്ളി ഡെപ്പിയെടുത്ത് ആദരപൂർവ്വം ബാവായുടെ കയ്യിൽ കൊടുത്തു. ബാവാ വളരെ ശ്രദ്ധയോടെ വെള്ളിച്ചെപ്പു തുറന്നു. എല്ലാ കണ്ണുകളും ആ തുറന്ന വെള്ളി ചെപ്പിൽ തന്നെ പതിഞ്ഞുനിന്നു. ബാവാ ചെപ്പിൽനിന്നും ഒലിവിലകളിൽ പൊതിഞ്ഞ ഒരു ചെറിയ പൊതി മരുന്ന് പുറത്തെടുത്തു. എന്നിട്ട് വളരെ സൂക്ഷിച്ചു പൊതി അഴിച്ചു. അതിലുള്ള സാധനം ഓരോന്നായി എണ്ണി അഞ്ചെണ്ണം പെറുക്കിയെടുത്തു. അത് ഒരു ഗ്ലാസ് ചൂടുവെള്ളത്തിൽ ഇട്ട് നല്ലവണ്ണം തിളപ്പിച്ച് കൊണ്ടുവരാൻ ആവശ്യപ്പെട്ടു. എല്ലാവരും ആശ്ചര്യപൂർവ്വം ആ സിദ്ധൗഷധത്തിലേക്ക് നോക്കി എന്ത് അവർക്ക് അവരുടെ കണ്ണുകളെ വിശ്വസിക്കാൻ കഴിയുന്നില്ല. ഉണങ്ങിയ കുരുമുളക് മണികളായിരുന്നു ആ മരുന്ന്!

എല്ലാവരുടെയും മുഖത്തു ചിരി വിടർന്നു. പുലിക്കോട്ടിൽ തിരുമേനി കാര്യം പറഞ്ഞ് ബാവായ്ക്ക് മനസിലാക്കികൊടുത്തു. ഇത് കുരുമുളകാണ്; ഈ നാട്ടിൽ സമൃദ്ധമായി വിളയുന്നത്. പുരാതനകാലം മുതൽക്കേ വിദേശ കച്ചവടക്കാർ വന്ന് ഇതു വാങ്ങിക്കൊണ്ടു പോകുന്നു.

ബാവാ ശീമയിൽനിന്ന് ഏതാനും മണി കുരുമുളക് കെട്ടിപ്പൊതിഞ്ഞ് നിക്ഷേപം കണക്കെ കൊണ്ടുവന്ന കാര്യം നാട്ടിലുടനീളം പ്രചരിച്ചു. ഭക്തജനങ്ങൾ പിന്നെ ബാവായെ കണ്ട് തൃക്കൈ മുത്തുവാൻ വരുമ്പോൾ തിരുമുൽകാഴ്ചയായി കുരുമുളക് കൊണ്ടുവരാൻ തുടങ്ങി. ഇടവമാസക്കാലമായതിനാൽ കുരുമുളക് വള്ളികൾ തളിർത്ത് തോക്ക വിരിഞ്ഞുവരുന്നതേയുള്ളു. ചിലർ തോക്കകൾ സമൃദ്ധമായി തൂങ്ങുന്ന വള്ളികൾ തന്നെ കൊണ്ടുവന്ന് ബാവായ്ക്ക് സമ്മാനിച്ചു. ഈ തോക്കുകൾ കുറച്ചു മാസങ്ങൾകൊണ്ട് കുരുമുളകുമണികൾ മുററിനിൽക്കുന്നവയാകുമെന്ന് പറഞ്ഞു. ബാവായ്ക്കു കുരുമുളകുചെടികൾ കണ്ടപ്പോഴുണ്ടായ സന്തോഷം പറയാനില്ല. തിരുമനസുകൊണ്ട് കുരുമുളക് ചെടിയുടെ തളിരിലകളിൽ കൈചേർത്ത് മന്ദം മന്ദം തലോടി. കുരുമുളകു തോക്കകൾ കൈക്കുമ്പിളിലെടുത്ത് വാൽസല്യപൂർവ്വം ചുംബിച്ചു. പച്ച ഇലകളുടെ ലഹരി പിടിപ്പിക്കുന്ന മണം ആസ്വദിക്കാൻ മുഖത്തോടു ചേർത്ത് വീണ്ടുംവീണ്ടും മണപ്പിച്ചു.

കുറച്ചു ദിവസത്തെ വിശ്രമവും, തുടരെയുള്ള കുരുമുളകു വെള്ളംകുടിയുംകൊണ്ട് ബാവായുടെ പനിയെല്ലാം മാറി. വൈദ്യൻമാരെ ആരെയെങ്കിലും വിളിക്കാൻ എത്ര അപേക്ഷിച്ചിട്ടും ബാവാ സമ്മതിച്ചില്ല. വല്ലാത്ത പിടിവാശിക്കാരനായിരുന്നു എന്ന് മുൻപ് സൂചിപ്പിച്ചുവല്ലൊ. അതേ സമയം പത്രോസ് ത്രിതീയൻ ബാവാ അനിതരസാധാരണമായ കഴിവും ദീർഘദൃഷ്ടിയും ഉള്ള മഹാനായ രാജ്യതന്ത്രജ്ഞനുമായിരുന്നു. മലങ്കരയിൽ വന്ന് തിരിച്ചുപോയശേഷവും അദ്ദേഹം വളരെക്കാലം ആരോഗ്യവാനായി ജീവിച്ചിരുന്നു. 95–ാം വയസിലാണ് കാലംചെയ്തത്. ഇംഗ്ലണ്ടിൽവെച്ച് '........കാര്യം കഴിയുന്നതും അനുകൂലമായി ആലോചിക്കണമെന്ന് ബ്രിട്ടീഷ് ഗവർമ്മെൻറ്, മദ്രാസ് ഗവർമ്മെൻറിനോട് ആവശ്യപ്പെടുകയും അദ്ദേഹത്തിനു വേണ്ട ശുപാർശ കത്തുകൾ കൊടുക്കുകയും ചെയ്തു.... മഹാരാജ്ഞികൾ പല കൂടിക്കാഴ്ചകൾ അനുവദിക്കുകയും, കീർത്തിമുദ്രകൾ സമ്മാനിക്കുകയും ചെയ്തു. ഇംഗ്ലീഷ് ജനസാമാന്യം ബാവായുടെ അസാധാരണ ഭാവഗൗരവത്തിൽ അതിശയം കൂറിയതായി കാണുന്നു' എന്നാണ് ഇ. എം. പീലിപ്പോസ് p. 232 രേഖപ്പെടുത്തിയിട്ടുള്ളത്.

കുന്നംകുളത്തുനുന്നും അസുഖങ്ങളെല്ലാം ഭേദമായശേഷം കൊച്ചിക്കു പുറപ്പെടാനുള്ള ഏർപ്പാടുകൾ തുടങ്ങി. അവിടെ വേണ്ട ഒരുക്കങ്ങൾ ചെയ്യാനായി പുലിക്കോട്ടിൽ തിരുമേനി കുരിയൻ റൈട്ടരെ മുൻകൂട്ടി അങ്ങോട്ട് അയച്ചിരുന്നു. ബാവായെ എതിരേൽക്കാൻ കൊച്ചിയിൽ വന്നുചേരുന്നതിന് കൊച്ചിക്കു സമീപമുള്ള പള്ളികൾക്ക് കല്പന അയയ്ക്കുകയും ചെയ്തു. മിഥുനം 10–ാം തീയതി ബാവാ കൊച്ചിയിലെത്തി. പത്തു മുപ്പതു പള്ളിക്കാർ വെള്ളിക്കുരിശ്, കൊട, കൊടി മുതലായവയോടുകൂടി കടവിൽ ഹാജരുണ്ടായിരുന്നു. ബ്രിട്ടീഷ് കൊച്ചിയിലെ വലിയ ഉദ്യോഗസ്ഥന്മാർ ബാവായെ എതിരേൽക്കാൻ കടവിൽ വന്നു.

പത്തു ദിവസം കൊച്ചിയിൽ താമസിച്ചതായി കാണുന്നു. മിഥുനം 20–ാം തീയതി കൊച്ചിയിൽനിന്നും ആയില്യം തിരുനാൾ മഹാരാജാവിനെ മുഖം കാണിക്കാൻ തിരുവനന്തപുരത്തേക്ക് പുറപ്പെട്ടു.

സാമാന്യം വലിയ ഒരു ഉല്ലാസ നൗകയിൽ ബാവായും സംഘവും യാത്ര പുറപ്പെട്ടു. ഏതാനും പത്തേമാരികളും വള്ളങ്ങളും ബാവായുടെ ഉല്ലാസനൗകയെ അനുയാത്ര ചെയ്തിരുന്നു. കേരളത്തിലെ പ്രകൃതിരമണീയമായ കായൽതീരങ്ങൾ ബാവായുടെ നയനങ്ങൾക്ക് കർപ്പൂരം ചാർത്തി. ഒരു സിംഹാസനത്തിൽ ചാരിയിരുന്ന് ഇളംകാററു മേററ് ബാവാ പ്രകൃതിഭംഗി ആസ്വദിച്ചുകൊണ്ട് ഉല്ലാസവാനായി സമയം കളഞ്ഞു. പുലിക്കോട്ടിൽ തിരുമേനി, പനക്കൽ ഐപ്പൂരു മുതലാളി എന്നിവർ തിരുമനസിലെ ഇടത്തും വലത്തുമായി ഓരോ പീഠത്തിൽ ഇരുന്നിരുന്നു. പുലിക്കോട്ടിൽ തിരുമേനിക്ക് ഇണപിരിയാൻ വയ്യാത്ത വ്യക്തിയായിരുന്നു പനക്കൽ ഐപ്പൂരു മുതലാളി.

ഐപ്പൂരു മുതലാളി ഇല്ലായിരുന്നെങ്കിൽ തിരുമേനി ഈ സ്ഥാനത്ത് എത്തുമായിരുന്നില്ലെന്ന് പലരോടും കല്പിച്ചിട്ടുണ്ട്. മർദ്ദീനിലേക്കു പോകാൻ പണസംബന്ധമായ സകല സഹായവും ചെയ്തുകൊടുത്തത് മുതലാളിയായിരുന്നു. മത്യൂസ് അത്താനാസിയോസ് രാജകീയവിളംബരത്തോടുകൂടി മലങ്കര അടക്കി വാഴുമ്പോൾ പള്ളികളിൽനിന്നു പത്തു പൈസ പുലിക്കോട്ടിൽ ജോസഫ് കത്തനാർക്ക് കിട്ടുമായിരുന്നില്ല. യാത്രച്ചിലവിനും, പാത്രിയർക്കീസിന് പാരിതോഷികം കൊടുക്കുന്നതിനും, അവസ്ഥയനുസരിച്ച് കൈമുത്തു കൊടുക്കുന്നതിനും മററുമായി ചുരുങ്ങിയത് അഞ്ഞൂറോളം പവൻ വേണം. ശീമയിൽ പോയി മേൽപട്ടസ്ഥാനം ഏററുവരാൻ ഇടവഴിക്കൽ കത്തനാരും മററും പ്രോൽസാഹിപ്പിച്ചുവന്നു. പക്ഷെ സ്വർണ്ണനാണയങ്ങൾ എണ്ണിക്കൊടുക്കാൻ ആരും മുന്നോട്ടു വന്നില്ല. ഈ വിഷമഘട്ടത്തിൽ കുന്നംകുളം പനക്കൽ അയ്പൂരു മുതലാളി അദ്ദേഹത്തിന് വേണ്ടുന്ന സംഖ്യ സൗജന്യമായി കൊടുത്തു. കൊണ്ടുപോകുന്ന പവൻ എന്തെങ്കിലും സംഗതിവശാൽ മതിയാകാതെവരികയാണെങ്കിൽ ഉടനെ വിവരം അറിയിക്കണമെന്നും വേണ്ടുന്ന പവൻ ഉടനെ അയച്ചുതരുന്നതാണെന്നും മുതലാളി ഉറപ്പുകൊടുത്തിരുന്നു. വമ്പിച്ച സ്വത്തിന്റെ ഉടമയായിരുന്നു ഐപ്പൂരു മുതലാളി. കൊച്ചിയിലും മററും സ്വന്തം പാണ്ടികശാലകൾ ഉണ്ടായിരുന്നു. കൊച്ചി മഹാരാജാവിന്റെ ഡർബാറിൽ ഒരു പ്രധാന സ്ഥാനമാണ് അദ്ദേഹം അലങ്കരിച്ചിരുന്നത്. മഹാരാജാവ് തങ്കമുദ്ര പതിച്ച ഉടവാൾ അദ്ദേഹത്തിന് സമ്മാനിച്ചിരുന്നു. ചുരുക്കത്തിൽ അന്നത്തെ ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികളിൽ ഏററവും സമ്പന്നൻ അയ്പൂരു മുതലാളിയായിരുന്നു. (പനയ്ക്കൽ പോയി പൊന്നുംപൂവ് വാങ്ങുന്നപോലെ' എന്ന ഒരു ചൊല്ല് ഇന്നും കുന്നംകുളത്ത് നടപ്പുണ്ട്.) പാത്രിയർക്കീസ് ബാവായെ വരുത്തുവാൻ രണ്ടു ഗഡുവായി 500 പവൻ അയച്ചുകൊടുത്തതും അയ്പൂരു മുതലാളിയിൽനിന്നും വാങ്ങിയായിരുന്നു.

ബാവാ യാത്രചെയ്യുന്ന ഉല്ലാസനൗക കൊച്ചി അതിർത്തി വിട്ട് തിരുവിതാംകൂറിലേക്ക് പ്രവേശിച്ചു. അരൂക്കുററി കടന്ന് ചേർത്തലഭാഗത്തേക്ക് പ്രവേശിക്കുകയായി. ബാവായുടെ നോട്ടത്തിൽ തെങ്ങിൻ തലപ്പുകൾക്ക് ഇടയിലൂടെ ഒരു പള്ളിയുടെ മുഖവാരം തെളിഞ്ഞു കണ്ടു. ബാവാ ഉന്മേഷവാനായി പുലിക്കോട്ടിൽ തിരുമേനിയോടു ചോദിച്ചു. 'അതാ, ഒരു പള്ളി കാണുന്നു. ഏതാണ് ആ പള്ളി?'

'അത് റോമാക്കാരുടെ പള്ളിയാണ്.' ചേർത്തല സമീപത്തുള്ള റോമൻ കത്തോലിക്ക സുറിയാനിക്കാരിലെ അന്നത്തെ ഏററവും വലിയ ധനാഢ്യനായ ഒരാൾ (പേര് ഒഴിവാക്കുന്നു) പണിയിച്ചു കൊടുത്തതായിരുന്നു ആ പള്ളി. മാർപാപ്പയിൽ നിന്ന് ഗ്രാൻറ് ഷെവലിയർ സ്ഥാനം അദ്ദേഹത്തിന് ലഭിച്ചിരുന്നു. തിരുവിതാംകൂർ മഹാരാജാവ് അദ്ദേഹത്തിന് ചില ഉന്നത ബഹുമതികൾ നൽകിയിരുന്നു. അതിലൊന്ന് ക്രിമിനൽ കുററങ്ങൾക്ക് അദ്ദേഹം കോടതിയിൽ ഹാജരാവേണ്ടതില്ലന്നായിരുന്നു, അത്രയ്ക്ക് പണവും പ്രതാപവും ഉണ്ടായിരുന്നു. ചേർത്തല താലൂക്കിലെ ഭൂസ്വത്തുക്കൾ ഒട്ടുമുക്കാലും അദ്ദേഹത്തിന്റെ സ്വന്തം പേരിലായിരുന്നു. അദ്ദേഹത്തെക്കുറിച്ച് ഒരു ചുരുങ്ങിയ വിവരണം പുലിക്കോട്ടിൽ തിരുമേനി ബാവായെ ഗ്രഹിപ്പിച്ചു.

ഉല്ലാസനൗക മന്ദംമന്ദം നീങ്ങിക്കൊണ്ടിരുന്നു. വീണ്ടും മറെറാരു പള്ളി ബാവായുടെ ദൃഷ്ടിയിൽ പതിഞ്ഞു. അതിന്റെ അത്യുന്നതമായ മണിമാ

## പി. കെ. ജോസഫ് മെമ്മോറിയൽ സ്കോളർഷിപ്പ്

ന്യൂയോർക്കിലെ ന്യുറോഷൽ സെൻറ് ജോർജ് ഓർത്തഡോക്സ് ഇടവകയുടെ ആഭിമുഖ്യത്തിൽ നൽകപ്പെടുന്ന പി. കെ. ജോസഫ് (അപ്പു) മെമ്മോറിയൽ സ്കോളർഷിപ്പിന് സമർത്ഥരും നിർദ്ധനരുമായ വിദ്യാർത്ഥികളിൽനിന്ന് അപേക്ഷകൾ ക്ഷണിക്കുന്നു. ജാതിമത പരിഗണനകളില്ലാതെ, 1993 – 94 വിദ്യാഭ്യാസവർഷത്തിൽ പ്രി–ഡിഗ്രി ഒന്നാം വർഷ കോഴ്സിന് ചേരുന്ന വിദ്യാർത്ഥികൾക്കായിരിക്കും സ്കോളർഷിപ്പു നൽകുന്നത്. വിദ്യാർത്ഥിയുടെ കുടുംബത്തിന്റെ സാമ്പത്തിക നില, പഠനത്തിലുള്ള പുരോഗതി എന്നിവയുടെ അടിസ്ഥാനത്തിൽ തുടർന്നുള്ള വർഷങ്ങളിലും സ്കോളർഷിപ്പു നൽകുന്ന കാര്യം പരിഗണിക്കുന്നതാണ്.

വിദ്യാർത്ഥി സ്വന്തം കൈപ്പടയിൽ എഴുതിയതും പേര്, രക്ഷകർത്താവിന്റെ പേര്, രക്ഷകർത്താവുമായുള്ള ബന്ധം, മേൽവിലാസം, രക്ഷകർത്താവിന്റെ തൊഴിൽ, വാർഷികവരുമാനം, S. S. L. C. യ്ക്കു പഠിച്ച സ്കൂൾ മാർക്ക് ലിസ്ററ് എന്നീ വിവരങ്ങളടങ്ങുന്നതുമായ അപേക്ഷ ഹൈസ്കൂൾ ഹെഡ്മാസ്ററുടെയും വിദ്യാർത്ഥിയുടെ താമസസ്ഥലത്തിനു സമീപമുള്ള ഓർത്തഡോക്സ് ഇടവക വികാരിയുടെയും ശുപാർശകൾ സഹിതം 1993 മെയ് 31–നുമുമ്പ് ലഭിക്കത്തക്കവിധം മാനേജർ, മലങ്കരസഭാമാസിക, കാതോലിക്കേററ് ഓഫീസ്, ദേവലോകം, കോട്ടയം–38 എന്ന വിലാസത്തിൽ അയച്ചിരിക്കണം. മററ് ഏതെങ്കിലും സാമ്പത്തികസഹായം ലഭിക്കുന്ന വിദ്യാർത്ഥികൾ ഈ സ്കോളർഷിപ്പിന് അപേക്ഷിക്കാൻ പാടുള്ളതല്ല.

# ക്രൈസ്തവർക്കുമാത്രം ബാധകമായ വിൽപത്ര പ്രൊബേററും ഭരണഘടനാ സാധുതയും


## കുഞ്ഞുമോൻ ററി. ഓമല്ലൂർ, എ. പി. ഐ., കോട്ടയം


ക്രൈസ്തവർ എഴുതുന്ന വിൽപത്രങ്ങൾ കോടതിവഴി പ്രൊബേററു ചെയ്യണമെന്ന ഇന്ത്യൻ പിന്തുടർച്ചാവകാശനിയമത്തിലെ 213—ാം വകുപ്പ്, ഭരണഘടനാ വ്യത്യാസവും, ക്രൈസ്തവർക്ക് അപകീർത്തികരവുമാകയാൽ റദ്ദാക്കണമെന്ന് കോട്ടയത്തു ചേർന്ന വിവിധ സഭാപ്രതിനി

---

ളിക ചന്ദ്രബിംബത്തെ എത്തിപ്പിടിക്കാനോ എന്ന മട്ടിൽ വിഹായസിലേക്ക് ഉയർന്നുനിന്നിരുന്നു. ബാവാ അതുകണ്ട് ആശ്ചര്യത്തോടെ ചോദിച്ചു.

'ഓ, എന്തൊരു ഗംഭീരൻ ദേവാലയം! ഏതാണത്?'

പുലിക്കോട്ടിൽ തിരുമേനി വിനീതനായി പറഞ്ഞു: 'അത് റോമൻ കത്തോലിക്കരുടെ ദേവാലയമാണ്. മുൻപ് പറഞ്ഞ സുറിയാനി കത്തോലിക്കരുടെ ധനാഢ്യനായ ആ വ്യക്തിതന്നെ പണിയിച്ചുകൊടുത്തതാണ്.'

ബാവായ്ക്കു ക്ഷമകെട്ടു. അദ്ദേഹം സിംഹാസനത്തിൽനിന്ന് എണീററ് തന്റെ സമീപം ഇരിക്കുന്ന അയ്പൂരു മുതലാളിയോട് സുറിയാനിയിൽ പറഞ്ഞു.

'കോജ, അയ്പൂരു; നീ കേൾക്കുന്നില്ലേ ഇതൊന്നും. നീ നമ്മുടെ സഭയിലെ വലിയ ധനാഢ്യനായിട്ട് എന്താണ് ഇങ്ങിനെ പള്ളിയൊന്നും പണിയിച്ചുകൊടുക്കാത്തത്?'

ബാവാ എണീററപ്പോൾ മററു രണ്ടുപേരും എണീററുനിന്നു. പുലിക്കോട്ടിൽ തിരുമേനി ബാവാ പറഞ്ഞതിന്റെ മലയാളം അയ്പൂരു മുതലാളിയോട് പറഞ്ഞു. തന്റെ ആത്മമിത്രമായ അയ്പൂരു എന്തായിരിക്കും മറുപടി കൊടുക്കുക എന്ന് തിരുമേനി വേവലാതിപ്പെട്ടുനിന്നു.

പനയ്ക്കൽ അയ്പൂരു മുതലാളിയുടെ മുഖത്ത് ഒരു ഭാവഭേദവും ഉണ്ടായില്ല, അദ്ദേഹം ശാന്തനായി പറഞ്ഞു. 'ബാവാ, മുൻപു പറഞ്ഞ റോമൻ കത്തോലിക്കന് ഒന്നു പറഞ്ഞാൽ രണ്ടാം വാക്കിന് എതിരാളിയെ തല്ലികൊല്ലലാണ് പണി. അതിന്റെ പാപം തീരാൻ ഓരോ തവണയ്ക്കും ഓരോ പള്ളി വെച്ചുകൊടുക്കും. ഞാൻ ആരെയും തല്ലിക്കൊന്നിട്ടില്ല. അതുകൊണ്ട് എനിക്ക് പള്ളിവെച്ചുകൊടുക്കേണ്ട ആവശ്യവുമില്ല'.

ഇളങ്കാററിൽ പതുക്കെ നീങ്ങിക്കൊണ്ടിരുന്ന ഉല്ലാസനൗകയോട് കുശലം ചോദിക്കാൻ വന്ന കായലിലെ കുഞ്ഞോളങ്ങൾ മാത്രം അതുകേട്ട് പൊട്ടിച്ചിരിച്ചു. ★



---

ധികളുടെ സമ്മേളനം കേന്ദ്ര സംസ്ഥാന ഗവർമ്മെൻറുകളോട് ആവശ്യപ്പെട്ടിരിക്കുകയാണല്ലോ. കോടതികളിൽനിന്നും, കലക്ടർവഴി വില്ലേജ് ഓഫീസുവരയ്ക്കും തിരിച്ചു കോടതിയിലേക്കും വർഷങ്ങൾകൊണ്ട് എത്തിച്ചേരുന്ന പ്രൊബേററു നടപടി, ഇന്ത്യയിലെ മറെറാരു മതവിഭാഗത്തിനും ബാധകമല്ല എന്നുള്ളത് ക്രൈസ്തവസമൂഹത്തോടുള്ള സർക്കാർ സമീപ ത്തിന്റെ ഗൗരവം വിളിച്ചോതുന്നതാണ്.

ബ്രിട്ടീഷ് ഭരണകാലത്ത് 1925—ൽ എങ്ങിനെയോ കടന്നുകൂടിയ വിവേചനാപരമായ പ്രസ്തുത നിബന്ധന ഇന്ത്യയിലെ ക്രൈസ്തവ സമൂഹത്തിന്റെ വിശ്വാസ്യതയെ ചോദ്യംചെയ്യുന്നതോടൊപ്പം ഭരണഘടനാവിരുദ്ധവുമാണ്. ഇന്ത്യൻ ഭരണഘടനയിൽ, ക്രൈസ്തവർക്ക് കോളജുകളും, സ്കൂളുകളും, ആശുപത്രികളും നടത്താനുള്ള ന്യൂനപക്ഷാവകാശസംരക്ഷണം ഉറപ്പുവരുത്തിയെങ്കിലും, നാളിതുവരെയും ആയിരക്കണക്കിന് കുടുംബങ്ങളെ വഴിയാധാരമാക്കുകയും കുടുംബഭദ്രത തകർക്കുകയും ചെയ്യുന്ന അനീതിപരമായ പ്രൊബേററ് നിബന്ധനയെ ചോദ്യം ചെയ്യാൻ ആരും മുന്നോട്ടു വന്നിട്ടില്ല.

## കെട്ടിക്കിടക്കുന്ന കേസുകൾ

'ഇന്ത്യയിലെ വിവിധ കോടതികളിലായി വമ്പിച്ച ഫീസ് കെട്ടിവച്ചശേഷമുള്ള തീർപ്പിനുവേണ്ടി 20000—ഓളം വിൽപത്രകേസുകൾ അനേക വർഷങ്ങളായി കാത്തുകിടക്കുകയാണ്. ഇതിൽ പകുതിയിലധികവും വിദേശത്തു ജോലിചെയ്യുന്നവരുടേതുമാണെന്നത് ചില കേന്ദ്രങ്ങളിൽ സ്വാധീനം ചെലുത്തുന്നുമുണ്ട്. ആംഗ്ലോ ഇന്ത്യൻ ക്രൈസ്തവരെ ഈ പ്രൊബേററ് നിബന്ധനയിൽനിന്നും ഒഴവാക്കുന്നുണ്ട്:

## ആനി തയ്യിൽ പ്രസിഡണ്ട്

ഈ പശ്ചാത്തലത്തിലാണ് കഴിഞ്ഞ ദിവസം കോട്ടയത്തു ചേർന്ന വിവിധ സഭാവിഭാഗത്തിൽപെട്ടവരുടെ യോഗം വിൽപത്രം പ്രോബേററ് ചെയ്യണമെന്ന നിബന്ധന റദ്ദുചെയ്യിക്കുന്നത് സംബന്ധിച്ച പ്രവർത്തനങ്ങൾക്കായി, ഇന്ത്യാ ഗവർമ്മെൻറ് ന്യൂനപക്ഷ കമ്മീഷൻ മുൻ ചെയർ പേഴ്സണും പ്രമുഖ സ്വാതന്ത്ര്യസമര സേനാനിയും എഴുത്തുകാരിയുമായ ശ്രീമതി ആനി തയ്യിൽ പ്രസിഡണ്ടും, അഡ്വ. എ. ഇസഡ്. ജേക്കബ് കൺവീനറും, കുഞ്ഞുമോൻ ററി. ഓമല്ലൂർ സെക്രട്ടറിയുമായി കാത്തോലിക്കാ ഓർത്തഡോക്സ്—പ്രൊട്ട

സ്ററൻറ് വിഭാഗങ്ങളിൽപ്പെട്ട നിയമജ്ഞരുംപ്പെട്ട ഒരു കർമ്മസമിതിയെ നിയോഗിച്ചിട്ടുള്ളത്. അനീതിപരമായ പ്രൊബേററ് നിബന്ധന റദ്ദാക്കിക്കുന്നതിനുവേണ്ട പൊതുജനാഭിപ്രായം സൃഷ്ടിക്കുകയും, രാഷ്ട്രീയ, നിയമപരമായ നീക്കങ്ങൾ നടത്തുകയാണ് ലക്ഷ്യം. ഇന്ത്യയിലെ പ്രമുഖരായ ഭരണഘടനാ പണ്ഡിതരായ നിയമജ്ഞരുടെ സഹായവും ഇതിനോടകം ലഭിച്ചിട്ടുമുണ്ട്.

## പ്രൊബേററ് നിഷേധിക്കുന്നു

ഇയ്യിടെയായി യാതൊരുവിധ എതിർപ്പുകളോ ആക്ഷേപങ്ങളോ തർക്കങ്ങളോ ഇല്ലാത്ത കേസുകളിൽപോലും കോടതിയിൽ പ്രൊബേററ് നിഷേധിച്ച സംഭവങ്ങൾ ഏറിവരുന്നുമുണ്ട്. ഇത് കുടുംബങ്ങളുടെ ഭദ്രതതന്നെ തകർക്കുന്നുണ്ട്. ഈ വ്യവസ്ഥ ക്രൈസ്തവസമൂഹത്തിന് അപമാനകരമോ അപകീർത്തികരമെങ്കിലുമോ ആണ്. ക്രിസ്ത്യാനികൾ കള്ള വിൽപത്രങ്ങൾ ചമയ്ക്കുന്നവരാണെന്ന ഒരു ദുസൂചന ഇതിലടങ്ങിയിട്ടുണ്ട്. രാമനും, മജീദും, സിംഗും, ജയിനും മററും എഴുതിയ വിൽപത്രങ്ങൾക്ക് കോടതിയുടെ അംഗീകാരം വേണ്ട എന്നും, ജോൺ എഴുതിയ വിൽപത്രം കോടതി കയറിയിറങ്ങണമെന്നും പറയുന്നത് വിശ്വാസ്യതയേ ചോദ്യംചെയ്യലുതന്നെയാണ്. ജോൺ, രാമനോ, മജീദോ ആയാൽ പ്രൊബേററ് വ്യവസ്ഥ പാലിക്കേണ്ടതില്ല എന്നുള്ളത് അതിലും വിചിത്രം.

## ഭരണഘടനാവിരുദ്ധം

ഇനിയും 213–ാം വകുപ്പിൻെറ ഭരണഘടനാ സാദ്ധ്യത പരിശോധിക്കാം.

1. ഇന്ത്യൻ ഭരണഘടനയുടെ പീഠികയിൽ തന്നെ എടുത്തുപറഞ്ഞിട്ടുള്ളതാണ് തുല്യ അവസരങ്ങളും തുല്യ പദവിയും എന്നത്. തുല്യത എന്നത് ഇന്ത്യൻ ഭരണഘടനയുടെ പീഠികയിൽ തന്നെ തുല്യത എന്നത് പറഞ്ഞിട്ടുള്ളതിനാൽ അത് ഭരണഘടനയുടെ 'അടിസ്ഥാന മുഖമുദ്ര' **(Basic feature)** ആണെന്ന് സുപ്രീംകോടതി പ്രഖ്യാപിച്ചിട്ടുണ്ട്. അതിനാൽ ക്രിസ്ത്യാനികൾക്കു മാത്രം ബാധകമായ ഈ വ്യവസ്ഥ ഭരണഘടനയുടെ അടിസ്ഥാന തത്വങ്ങൾക്കുതന്നെ വിരുദ്ധവുമാണ്.

2. ഭരണഘടനയിലെ 14–ാം വകുപ്പ് പറയുന്നത് വ്യക്തികളെ തമ്മിൽ തരംതിരിച്ചുകൂടാ എന്നാണ്. അതിനാൽ ക്രിസ്ത്യാനികൾക്കു മാത്രമായ ഈ വ്യവസ്ഥ മൗലികാവകാശധ്വംസനവും 14–ാം വകുപ്പിന് വിരുദ്ധവുമാണ്.

3. ഭരണഘടനയിലെ 15–ാം വകുപ്പ് ഇന്ത്യൻ പൗരന്മാർക്ക് പ്രത്യേകമായ ഒരു മൗലികാവകാശം നൽകിയിട്ടുണ്ട്. അതായത് പൗരന്മാരെ മതത്തിൻെറയോ, ജാതിയുടെയോ, വർഗ്ഗത്തിൻെറയോ അടിസ്ഥാനത്തിൽ തരം തിരിക്കാൻ പാടില്ല. ക്രിസ ത്യംനികൾക്കു മാത്രമായി ഒരു വ്യവസ്ഥ എല്ലാവർക്കും ബാധകമായ ഒരു കാര്യത്തിൽ ചെയ്യുന്നത് 15–ാം വകുപ്പിൻെറ നഗ്നമായ ലംഘനമാണ്.

4. ഭരണഘടന 19–1. (a) വകുപ്പനുസരിച്ച് എല്ലാ പൗരന്മാർക്കും അവനവൻെറ അഭിപ്രായം പ്രകടിപ്പിക്കുന്നതിനുള്ള മൗലികഅവകാശമുണ്ട്. വിൽപത്രം തൻെറ കാലശേഷം തൻെറ വസ്തുവകകൾ ആരനുഭവിക്കണം എന്ന അഭിപ്രായം പ്രകടിപ്പിക്കുന്ന ഒരു രേഖയാണ്. പ്രൊബേററു വേണമെന്ന വ്യവസ്ഥ ഈ അവകാശത്തിന്മേലുള്ള ന്യായരഹിതമായ ഒരു കൂച്ചുവിലങ്ങിടീലാണ്.

## മതവിശ്വാസത്തിന് പ്രത്യേക നികുതി

5. ഭരണഘടനയിലെ 25 (1)–ാം ഉപവകുപ്പനുസരിച്ച് എല്ലാവർക്കും തുല്യമായി മതസ്വാതന്ത്ര്യം മൗലികാവകാശമായി അനുഭവിച്ചിട്ടുണ്ട്. ഒരു ക്രിസ്ത്യാനി ആയിപ്പോയതുകൊണ്ട് മാത്രം പ്രൊബേററ് എടുക്കണമെന്ന് നിർബന്ധിക്കുന്നത് ഈ ഭരണഘടനാ സ്വാതന്ത്ര്യത്തിൻെറ പ്രകടമായ ധ്വംസനമാണ്. അതുപോലെതന്നെ പ്രൊബേററ് ചെയ്യുതിന് കോർട്ട്ഫീസ് അടയ്ക്കേണ്ടതുണ്ട്. ഈ ഫീസ് തങ്ങളുടെ മതവിശ്വാസത്തിന് ഫലത്തിൽ സർക്കാർ ഏർപ്പെടുത്തുന്ന ഒരു പ്രത്യേക നികുതിയാണ്. മററൊരു മതവിശ്വാസത്തിനും ഈ അധിക നികുതി ഈടാക്കുന്നില്ല.

6. കോടതി പ്രൊബേററ് നിഷേധിക്കുന്ന പക്ഷം വിൽപത്രം അസാധുവാകുന്നില്ല. വിൽപ്പത്രം ശൂന്യമാകുകയാണെങ്കിൽ ബിൽ പത്രപ്രകാരം വസ്തുലഭിച്ച വ്യക്തിക്ക് അത് നഷ്ടമാകും. തന്മൂലം ആ വ്യക്തിക്ക് സ്വത്ത് ഒരു നിയമപ്രാബല്യവുമില്ലാതെ നഷ്ടപ്പെടുത്തുക ആകയാൽ, അത് ഭരണഘടനയുടെ 300– A വകുപ്പിൻെറ ലംഘനംകൂടിയാകുന്നു.

# വാർത്തകളും കുറിപ്പുകളും

## പൗരോഹിത്യ രജത ജൂബിലി



കോട്ടയം സെൻട്രൽ ഭദ്രാസന സെക്രട്ടറി, സൺഡേസ്ക്കൂൾ ഡയറക്ടർ, വൈദികസംഘസെക്രട്ടറി എന്നീ നിലകളിൽ സേവനമനുഷ്ഠിക്കുന്ന ചെറിയപള്ളി സഹവികാരി കൊച്ചേട്ട് ഫാ. സി. ജെ. പുന്നൂസിന്റെ പൗരോഹിത്യ രജതജൂബിലി ഫെ. 21–ാം തീയതി കുരിശുപള്ളി ഓഡിറ്റോറിയത്തിൽവെച്ച് അഭിവന്ദ്യ മാർ ഈവാനിയോസ് തിരുമനസിലെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. വികാരി വെരി. റവ. ഇ. ജെ. തോമസ് കോർഎപ്പിസ്കോപ്പാ സ്വാഗതമാശംസിച്ചു. മാർത്തോമ്മാ സഭാട്രസ്റ്റി ഏബ്രഹാം ഇട്ടിച്ചെറിയാ, പ്രൊഫ. റ്റി. എം. മാത്യു, പ്രൊഫ. കെ. സി. ജോർജ് എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി.

ജൂബിലിയോടനുബന്ധിച്ച് ഒരു എൻഡോവ്മെന്റ് ആരംഭിക്കുന്നതാണെന്നും അതിൽനിന്ന് ലഭിക്കുന്ന പലിശ ഇടവകയിലെ അർഹരായ സാധു കുട്ടികളുടെ വിദ്യാഭ്യാസത്തിന് വിനിയോഗിക്കുന്നതാണെന്നും കുരിശുപള്ളി ട്രസ്റ്റി ബാബു വർക്കി പ്രസംഗമദ്ധ്യേ പ്രസ്താവിച്ചു. പ്രഥമ സംഭാവന തിരുമേനിയെ ഏല്പിച്ചുകൊണ്ട് ഉള്ളാട്ടിൽ ഐസക്ക് തോമസ് ഫണ്ട് ഉത്ഘാടനം ചെയ്തു. കൊച്ചേട്ട് കലയങ്കേരിൽ എം. എ. ഏബ്രഹാം കുടുംബാംഗങ്ങളുടെ വകയായി ഒരു പാരിതോഷികം അച്ചന് നൽകി അവരുടെ സന്തോഷം അറിയിച്ചു. ഇടവകയുടെ മംഗളപത്രം ചെറിയപള്ളി സെക്രട്ടറി ജോയി ഇട്ടിച്ചെറിയാ വായിച്ച് സമർപ്പിച്ചു. സി. ചെറിയാൻ കൃതജ്ഞത രേഖപ്പെടുത്തി.

---

7. പിന്തുടർച്ചാവകാശനിയമത്തിലെ 213–ാം വകുപ്പ് കോടതിക്ക് അനിയന്ത്രിതമായ അധികാരമാണ് നൽകിയിരിക്കുന്നത്. ഇത് വിവേചനത്തിൽ ഇടയാക്കുന്നതിനാൽ ഭരണഘടനയിലെ 14–ാം വകുപ്പിന് വിരസമാണ്. ഓരോ ജഡ്ജിയും യുക്തമെന്ന് തോന്നുംവിധം തീരുമാനിക്കാൻ തക്ക അനിയന്ത്രിതമായി അധികാരമാണ് 213–ാംവകുപ്പ് നൽകിയിരിക്കുന്നത്. അതിനാൽ 213–ാം വകുപ്പ് ''Unreasonable & arbitrary'' ആണ്.

8. പ്രൊബേററ് വേണമെന്നുള്ള വ്യവസ്ഥ നീതിക്കോ, ന്യായത്തിനോ നിരക്കാത്തതും തെററായതുമാണ്. മറിച്ചായിരുന്നെങ്കിൽ പ്രസ്തുത വകുപ്പ് എല്ലാ വിഭാഗങ്ങൾക്കും ബാധകമാകേണ്ടതായിരുന്നു.

### കോർട്ട്ഫീസ്

9. കേരള ഹൈക്കോടതി അടുത്തകാലത്ത് പുറപ്പെടുവിച്ച വിധിപ്രകാരം ഒരു പ്രൊബേററിക്ക് അപേക്ഷ സമർപ്പിക്കുന്ന ആൾ വിൽപ്പത്രത്തിൽ പറയുന്ന മുഴുവൻ സ്വത്തുക്കൾക്കും കോർട്ട്ഫീസ് കൊടുക്കണം. വിൽപ്പത്രപ്രകാരം ഒരാൾ തന്റെ പത്തേക്കറിൽ ഒമ്പത് ഒരാൾക്കും ഒന്ന് മറെറാരാൾക്കും കൊടുത്താൽ ഒരേക്കറുകാരന് വസ്തു വില്ക്കണമെങ്കിൽ പത്തിന്റെയും ഫീസ് അടയ്ക്കണമെന്നത് യുക്തിക്കും നീതിക്കും നിരക്കാത്തതും അസാദ്ധ്യവുമാണ്.

ആംഗ്ലോഇന്ത്യൻ ക്രിസ്ത്യാനികളെയും വിൽപ്പത്രം പ്രൊബേററു ചെയ്യുന്നതിൽനിന്നും ഒഴിവാക്കിയിട്ടുള്ളതും വിവേചനത്തിന്റെ കാഠിന്യത്തെ വിളിച്ചു കാട്ടുന്നുണ്ട്.

ഏററവുമധികം ക്രിസ്ത്യാനികൾ അധിവസിക്കുന്ന കേരളത്തിലെ സർക്കാരിനും നിയമസഭയ്ക്കും ഇക്കാര്യത്തിൽ ഒരു ഉത്തരവാദിത്വമുണ്ട്. ക്രിസ്ത്യാനികൾ അനുഭവിക്കുന്ന ഈ അനീതി അവസാനിപ്പിക്കുന്ന കാര്യത്തിൽ ഇതര മതവിഭാഗങ്ങളും സഹകരിക്കുമെന്നുള്ളതിനു സംശയമില്ല. 213–ാംവകുപ്പ് റദ്ദാക്കുന്നതിനുള്ള ഒരു പ്രമേയം കേരളനിയമസഭ പാസാക്കി കേന്ദ്രത്തിലേക്ക് അയച്ചുകൊടുക്കാനും അത് പാർലമെന്റിൽ നിയമമാക്കുവാനും നാം അടിയന്തിരമായി നീങ്ങേണ്ടിയിരിക്കുന്നു. എട്ടു ശതാബ്ദങ്ങളായി നിലവിലിരിക്കുന്ന പ്രൊബേററ് റദ്ദാക്കുന്നതിനു വേണ്ടിയുള്ള അതിശ്രമകരമായ നടപടികളുമായി സഹകരിക്കുവാനാഗ്രഹിക്കുന്നവരുടെ അടിയന്തിര ശ്രദ്ധയും ക്ഷണിച്ചുകൊള്ളുന്നു.

കൂടുതൽ വിവരങ്ങൾക്ക് അഡ്വ. എ. ഇസഡ്. ജേക്കബ് 8/448, കോട്ടയം 686002

(ഫോൺ: 0481:564452) ആയോ കുഞ്ഞുമോൻ റ്റി. ഓമല്ലൂർ, ഏ. പി. ഐ, പി. ബി. 631, കോട്ടയം 686001. (ഫോൺ 0481:564756) മായോ ബന്ധപ്പെടേണ്ടതാണ്.

★

## ഫസ്ററ് റാങ്കുലഭിച്ചു



1991—'93 ബാച്ച് ദിവ്യബോധനം സർട്ടിഫിക്കററ് കോഴ്സിന്, സഭാടിസ്ഥാനത്തിലുള്ള ഫസ്ററ് റാങ്ക്, ബോംബേ ഭദ്രാസനത്തിൽ, അഹമ്മദബാദ് സെൻറ്മേരീസ് ഓർത്തഡോക്സ് ഇടവകാംഗമായ ശ്രീ. മത്തായി മാമ്പള്ളിൽ കരസ്ഥമാക്കിയിരിക്കുന്നു. അഹമ്മദബാദ് ഓർത്തഡോക്സ് ഇടവകയുടേയും, സെൻറ് മേരീസ് സ്ക്കൂളിൻെറയും ട്രസ്ററിയായി സേവനമനുഷ്ഠിക്കുന്നു.

ഫെബ്രുവരിമാസം 19–ാംതീയതി നടന്ന വൈദികസെമിനാരി കൊൺവോക്കേഷനിൽവച്ച് ഇതിനുള്ള പ്രത്യേക സമ്മാനങ്ങളും സർട്ടിഫിക്കററും ഏററുവാങ്ങി.

## ഫാ. പി. ഏ. ഫിലിപ്പ്



സെറാമ്പൂർ സർവകലാശാലയിൽനിന്ന് ബി. ഡി. പരീക്ഷയിൽ പഴയനിയമത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ ഫാ. പി. ഏ. ഫിലിപ്പ്

## അനുമോദിച്ചു



ഫെ. 7–ാംതീയതി കശ്ശീശാപട്ടം സ്വീകരിച്ച ഫാ. ജി. ജി. തോമസിന് ബോംബെ അരമന പള്ളിയിൽ നടന്ന അനുമോദന മീററിംഗിൽ ഗീവർഗീസ് മാർ കൂറിലോസ് തിരുമേനി ആദ്ധ്യക്ഷം വഹിച്ചു. മത്തായി മാമ്പള്ളി, കെ. വി. ശമുവേൽ ഫാ. ററി. കെ. തോമസ്, ഫാ. തോമസ് കുര്യൻ എന്നിവർ ആശംസകരം നേർന്നു. അഹമ്മദ്ബാദ് ഇടവകയായി ബ. അച്ചനു നൽകിയ സ്വീകരണത്തിൽ ഫാ. പി. എം. മാത്യു ആദ്ധ്യക്ഷംവഹിച്ചു. ററി. സി. ജോർജ്ജുകുട്ടി, തോമസ്കുര്യൻ, കെ. ജെ. മാത്യു എന്നിവർ ആശംസാപ്രസംഗം നടത്തി.

## യാത്രഅയപ്പ്

കഴിഞ്ഞ നാലുവർഷം സിംഗപ്പൂർ സെ. തോമസ് പള്ളി വികാരിയായിരുന്നശേഷം കൊലാലമ്പൂർ സെ. മേരീസ് പള്ളിയിലേക്ക് സ്ഥലം മാറിപ്പോകുന്ന ഫാ. ജോർജ് ജോയിക്ക് ഇടവകാംഗങ്ങരം സമുചിതമായ യാത്രയയപ്പു നൽകി. സിംഗപ്പൂർ പള്ളിയിലേക്ക് നിയമിക്കപ്പെട്ട ഫാ. പി. സി. ഫിലിപ്പിനെ യോഗം സ്വാഗതം ചെയ്തു.

## ഫാ. ററി. സി. ജേക്കബ്
## 17–ാം ചരമവാർഷികം
## 14–4–93



പഴയസെമിനാരി, ദേവലോകം അരമന എന്നീ സ്ഥാപനങ്ങളുടെയും മലങ്കരസഭാ മാസികയുടെയും മാനേജരായി ദീർഘകാലം സേവനം അനുഷ്ടിച്ച റവ. ഫാ. ററി. സി. ജേക്കബിന്റെ 17–ാം ചരമവാർഷികം അദ്ദേഹം അന്ത്യവിശ്രമം കൊള്ളുന്ന ചീരംചിറ സെ. മേരീസ് ഓർത്തഡോക്സ് പള്ളിയിൽ തോമസ് മാർ അത്താനാസ്യോസ് തിരുമനസിലെ പ്രധാന കാർമ്മികത്വത്തിൽ കൊണ്ടാടുന്നതാണ്.

## സി. എം. തങ്കച്ചൻ



ദിവ്യബോധന പദ്ധതിയുടെ ''തിരുവചനഭാഷ്യം'' ഒന്നാംക്ലാസോടെ പാസ്സായി വൈദികസിമ്മനാരിയിൽനിന്ന് സർട്ടിഫിക്കേററ് കരസ്ഥമാക്കിയ തങ്കച്ചൻ ഇടവങ്കാട് സെൻറ് മേരീസ് ഇടവകാംഗവും ആൻറമാൻമിഷന്റെ ആദ്യകാല പ്രവർത്തകനുമാണ്. ഇപ്പോൾ ചെങ്ങന്നൂർ ഭദ്രാസനത്തിൽ ഡിസ്ട്രിക്ട് ആഭ്യന്തര സുവിശേഷസംഘം കൺവീനറും സുവിശേഷകനുമായി പ്രവർത്തിക്കുന്നു.

## ജീനാ മേരി മാത്യു



അഖില മലങ്കരാടിസ്ഥാനത്തിൽ 9–ാം ക്ളാസിൽ ഒന്നാം സ്ഥാനം നേടിയ കൊല്ലാട് സെ. പോൾസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിനി ചെന്നയ്ക്കാട്ട് ജീനാ മേരി മാത്യു.

## മമത എം. മാത്യൂസ്



അഖില മലങ്കരാടിസ്ഥാനത്തിൽ സൗത്തു സോണിൽ ലളിതഗാനത്തിന് രണ്ടാംസ്ഥാനം നേടിയ പത്തനാപുരം സെ. ഗ്രീഗോറിയോസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിനി. 1992 ഡിസംബറിൽ പത്തനാപുരത്തുവച്ചു നടത്തിയ മാർ തോമ്മാ ദീവന്നാസ്യോസ് സ്മാരകമത്സരത്തിൽ ലളിതഗാനത്തിനും ഒന്നാംസമ്മാനം നേടി.

## പട്ടംകൊട

വയലത്തല വലിയ കണ്ടത്തിൽ ഡീക്കൻ ഹാം ജോസഫിന് പീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, ഇയോബ് മാർ പീലക്സീനോസ് തിരുമേനിയുടെ സഹകരണത്തിൽ കീക്കൊഴൂർ ഓർത്തഡോക്സ് പള്ളിയിൽവച്ച് മാർച്ച് 13–ാം തീയതി കശീശാപട്ടം നൽകി.

## ദേവാലയ കൂദാശ

പ. മാർ ബർസൗമായുടെ നാമത്തിൽ 65വർഷം മുമ്പ് സ്ഥാപിതമായ പനയ്ക്കൽ ഓർത്തഡോക്സ് പള്ളി പുതുക്കിപ്പണിതതിന്റെ കൂദാശ ഫെബ്രു: 13–ാംതീയതി നടത്തപ്പെട്ടു. ഭദ്രാസനാധിപൻ അഭിവന്ദ്യ ഫിലിപ്പോസ് മാർ യൗസേബിയോസ്, കുറിയാക്കോസ് മാർ ക്ലിമ്മീസ്, ജോബ് മാർ പീലക്സിനോസ് എന്നീ തിരുമേനിമാരും നിയുക്ത മെത്രാന്മാരായ പൗലോസ് റമ്പാൻ, യാക്കോബ് റമ്പാൻ എന്നിവരും അനേകം വൈദീകരും വലിയ ഒരു ജനക്കൂട്ടവും കൂദാശയിൽ സംബന്ധിച്ചു. 12–ാംതീയതി അഭിവന്ദ്യ തിരുമേനിമാരെ വികാരി ഫാ. ററി. ജി. പീറററിന്റെ നേതൃത്വത്തിൽ സ്വീകരിച്ച് വർണ്ണശബളിമയാർന്നു ഘോഷയാത്രയായി പള്ളിയിലേക്ക് ആനയിച്ചു.

കൂദാശയ്ക്കുശേഷം ചേർന്ന പൊതുസമ്മേളനത്തിൽ ജോബ് മാർ പീലക്സിനോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. സാധുക്കളായവർക്കുള്ള വസ്ത്രദാനകർമ്മം പാലാ കെ. എം. മാത്യു എം. പി. നിർവഹിച്ചു.

## വാർഷിക കോൺഫ്രൻസ്

ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ 57–ാമത് വാർഷിക കോൺഫ്രൻസ് കണ്ടനാട് ഭദ്രാസനത്തിന്റെ ആതിഥേയത്വത്തിൽ കോലഞ്ചേരി കടയിരുപ്പ് സെൻറ് പീറേറഴ്സ് ഇംഗ്ലീഷ് മീഡിയം ഹൈസ്ക്കൂളിൽവച്ച് മെയ് 27–30 തീയതികളിൽ നടക്കും. ''നിങ്ങളുടെ വെളിച്ചം മനുഷ്യരുടെ മുമ്പിൽ പ്രകാശിക്കട്ടെ'' (മത്താ. 5:16) എന്നതായിരിക്കും മുഖ്യചിന്താവിഷയം. പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയും മററ് അഭിവന്ദ്യ തിരുമേനിമാരും ഇതര സഭാ മേലദ്ധ്യക്ഷന്മാരും സംബന്ധിക്കും. കോൺഫ്രൻസ് രജിസ്ട്രേഷൻ ഫീസ് 50 രൂപ ഭദ്രാസനസെക്രട്ടറിമാരിൽനിന്നുലഭിക്കുന്ന രജിസ്ട്രേഷൻ ഫോറങ്ങൾ പൂരിപ്പിച്ച് വികാരിയുടെ ശുപാർശയോടുകൂടി ഏപ്രിൽ മുപ്പതിനകം ഭദ്രാസന സെക്രട്ടറിക്ക് ലഭിക്കണം. ഒരു യൂണിററിൽ നിന്ന് ഒരാൾക്ക് പങ്കെടുക്കാം.

## സെമിത്തേരി കൂദാശ

കൊരട്ടി: കുഷ്ഠരോഗാശുപത്രിയോടനുബന്ധിച്ചുള്ള ഓർത്തഡോക്സ് ചാപ്പലിന്റെ സെമിത്തേരിയുടെ കൂദാശ ഡോക്ടർ പീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. തുടർന്നു മെത്രാപ്പോലീത്തായെ ആശുപത്രി അന്തേവാസിയും ചാപ്പൽ ട്രസ്ററിയുമായ മാത്യുവിന്റെ നേതൃത്വത്തിൽ രോഗികൾ ചാപ്പലിലേക്കു സ്വീകരിച്ചു. ചാപ്പൽ വികാരി ഫാ. കെ. കെ. കുര്യാക്കോസും, ഫാ. കെ. എം. കുര്യാക്കോസും സന്നിഹിതരായിരുന്നു. സഭയിൽനിന്നും സഹൃദയരിൽനിന്നും ലഭിച്ച സംഭാവനകൊണ്ടാണ് സെമിത്തേരി പണിയുന്നതിന് സാധിച്ചതെന്ന് കോ ഓർഡിനേറർ ഫാ. ജോസഫ് വെണ്ടാപ്പിള്ളി കൃതജ്ഞത പ്രകാശിപ്പിക്കവേ പറകയുയുണ്ടായി.

## പ്രൊബേററ് ദോഷകരം

ക്രിസ്ത്യാനി വിൽപത്രത്തിന്റെ പ്രൊബേററ് വ്യവസ്ഥകളും പിന്തുടർച്ചാവകാശ നിയമത്തിലെ തുല്യ അവകാശവകുപ്പിന്റെ പൂർവ്വകാല പ്രാബല്യവും ക്രൈസ്തവസമുദായത്തിനു ദോഷകരമാണെന്ന് സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ് സെമിനാർ അഭിപ്രായപ്പെട്ടു. പ്രസിഡൻറ് കെ. കോരുതിന്റെ അദ്ധ്യക്ഷതയിൽ നടന്ന സെമിനാറിന്റെ മോഡറേറർ റിട്ട. ജഡ്ജി പി. ഏ. ഉമ്മനായിരുന്നു. അഭിഭാഷകരായ കെ. ജെ. വർഗീസ്, ടോണി ജോർജ് കണ്ണന്താനം, ജോസഫ് ജോൺ, എക്സ് എം. പി. ശ്രീ. എൻ. അലക്സാണ്ടർ എന്നിവർ പ്രസംഗിച്ചു. ജനറൽ സെക്രട്ടറി പി. കെ. കുര്യൻ സ്വാഗതവും, ഫാ. പി. ജോർജ് കൃതജ്ഞതയും പറഞ്ഞു.

## മുത്തൂററ് എം. ജോർജ് നിര്യാതനായി

പ്രമുഖ വ്യവസായിയും ബാങ്കറുമായ മുത്തൂററ് എം. ജോർജ് ജനുവരി 31–ന് നിര്യാതനായി. ഇന്ത്യയിൽ വിവിധ പ്രദേശങ്ങളിലായി വ്യാപിച്ചു കിടക്കുന്ന 'മുത്തൂററ്' സ്ഥാപനങ്ങളുടെ ജനയിതാവ് ഇദ്ദേഹമാണ്. സഭാ മാനേജിംഗ് കമ്മററിയംഗം (1958–78), പത്തനംതിട്ട കാതോലിക്കേററ് കോളജ് ഗവേണിംഗ് ബോഡി മെംബർ, തുമ്പമൺ ഭദ്രാസന കൗൺസിൽ മെംബർ എന്നീ നിലകളിൽ പ്രവർത്തിച്ചിട്ടുണ്ട്. എം. ഡി. കൊമേഴ്സ്യൽ സെൻററിന്റെ അഞ്ചു സ്ഥാപക മെംബർമാരിൽ ഒരാളാണ്. ശവസംസ്കാരം നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിൽ നടത്തി.




# മരണവും രൂപാന്തരവും

ഗ്രന്ഥകർത്താ: പോാം സിനിരാജ്മുഹമ്മദ്
പ്രസാധകർ: ബസീലിയാ ബുക്സ്,
ദേവലോകം (P. O.), കോട്ടയം–686038.
വില: രൂപ 15/— പേജ് 120

സ്വതന്ത്രമായ ചിന്താധാരയുടെയും, ആത്മ പ്രചോദിതമായ ദൗത്യബോധത്തിന്റെയും പിൻ ബലത്താലാണ് ശ്രീ. പോാം സിനിരാജ്മുഹമ്മദ് ''മരണവും രൂപാന്തരവും'' എന്ന പുസ്തകം രചിച്ചിട്ടുള്ളതെന്നു വ്യക്തമായി പറയുവാൻ സാധിക്കും. മരണാനന്തരാവസ്ഥ, കർത്താവിന്റെ മഹത്വപ്രത്യക്ഷത, മനുഷ്യരുടെ ഉയിർപ്പ്, അന്ത്യ ന്യായവിധി, മണവാട്ടിസഭ ക്രിസ്തുവിനോടു കൂടി സ്വർഗ്ഗീയ പിതാവിന്റെ സന്നിധിയിൽ എത്തുന്ന വിധം തുടങ്ങിയവ വേദപുസ്തകാടി സ്ഥാനത്തിൽ സവിസ്തരം പ്രതിപാദിച്ചിട്ടുള്ള ഒന്നാണ് ഈ പുസ്തകം.

വാങ്ങിപ്പോകുന്നവർ സജീവരാണെന്നു വേദാ ധിഷ്ഠിത സമർത്ഥനം എന്നെ ഏറെ ആകർഷി ച്ചു. പഴയ നിയമത്തിന്റെയും പുതിയ നിയമ ത്തിന്റെയും വെളിപാടു പുസ്തകത്തിന്റെയും അടിസ്ഥാനത്തിലുള്ള അദ്ദേഹത്തിന്റെ വാദ ങ്ങൾ ഏതൊരു വേദവിദ്യാർത്ഥിയെയും സമ്മതി പ്പിക്കുന്നവയാണ്. എന്നാൽ നിഷ്പാപയുഗം, ഏദന്റെ സ്ഥാനം, ആറുദിവസംകൊണ്ടുള്ള പുനഃ സൃഷ്ടി, സ്വർഗ്ഗീയ ഏദനും ഭൗമിക ഏദനും തമ്മിലുള്ള ബന്ധം, ഗർഭലോകം, ഭൗമലോകം, പാരത്രിക ലോകം, നിത്യലോകം എന്നിവയെക്കു റിച്ചുള്ള പരാമർശങ്ങളും വ്യാഖ്യാനങ്ങളും ചിലർ ക്കെങ്കിലുമൊക്കെ അഭിപ്രായവ്യത്യാസമുള്ളവയാ യിരിക്കാം. വ്യക്തിപരമായി പറഞ്ഞാൽ ചില കാര്യങ്ങളോട് എനിക്കും വിയോജിപ്പ് ഇല്ലാതില്ല. പക്ഷെ, സത്യത്തെ കണ്ടെത്തുന്നതിനുള്ള ഒരന്വേഷ ണത്വരക്ക് പോഷണം നല്കുവാൻ ഈ വിഷയ ങ്ങൾ വളരെ സഹായമായിരിക്കും എന്നതിൽ ലേ ശവും സംശയവുമില്ല.

ഇസ്ലാമിക പശ്ചാത്തലത്തിൽനിന്നു വ്യക്ത മായ ബോദ്ധ്യങ്ങളോടെ ഓർത്തഡോക്സ് സഭാം ഗമായിത്തീർന്ന ആളാണ് പോാം സിനിരാജ് മുഹമ്മദ്. സത്യാന്വേഷികൾക്കു പരിചിന്തിക്കു വാൻ ആവശ്യമായ വിഷയങ്ങളെ പ്രഗത്ഭമായി അവതരിപ്പിച്ചിരിക്കുന്ന ഈ പുസ്തകം ക്രൈ സ്തവ സാഹിത്യത്തിന് ഒരു മുതൽക്കൂട്ടാണ്.

റവ. ഡോ. ജേക്കബ് കുര്യൻ

## ഓർത്തഡോക്സ് സെമിനാരി ബിരുദദാന സമ്മേളനം

ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ ബിരുദദാന സമ്മേളനം ഫെബ്രുവരി 19–ന് നട ന്നു. നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് അദ്ധ്യക്ഷത വഹിച്ചു. ബാം ഗ്ളൂർ സതേൺ ഏഷ്യ തിയോളജിക്കൽ ഇൻസ്ററി റ്റ്യൂട്ട് ഡയറക്ടർ റവ. ഡോ. കെ. സി. ഏബ്രഹാം മുഖ്യപ്രഭാഷണം നടത്തി. ''മനുഷ്യജീവത പൂർണ്ണതയിലേക്ക് എല്ലാ മതങ്ങൾക്കും സംഭാവന ചെയ്യുവാനുള്ള അവസരം ഉണ്ടായിരിക്കണമെന്നും മററു മതങ്ങളെ ദ്വേഷിക്കുകയോ അധിക്ഷേപിക്കു കയോ അല്ല ക്രൈസ്തവമത തത്വമെന്നും'' അ ദ്ദേഹം പറഞ്ഞു. ജി. എസ്. ററി. കോഴ്സു പാസായ 36 പേരും ദിവ്യബോധന ഡിവൽസര സർട്ടിഫിക്കററ് കോഴ്സ് പാസായ 276 അൽമായ ക്കാർക്കും ഡിവൽസര ഡിപ്ളോമാ പാസായ 74 പേർക്കും, തിരുവചന ഭാഷ്യം സർട്ടിഫിക്കററു കോഴ്സ് പാസായ 11 പേർക്കും സ്കൂൾ ഓഫ് ലിററർജിക്കൽ മ്യൂസിക്കിന്റെ ഡിവൽസര കോ ഴ്സ് പാസായ 20 പേർക്കും നിയുക്ത കാതോ ലിക്കാ ബിരുദങ്ങൾ നൽകി. ആദ്ധ്യാത്മിക കാര്യങ്ങൾ അവഗണിച്ച് ലൗകികതയുടെ പിന്നാ ലെ മാത്രം പോകുന്ന ഇന്നത്തെ ജീവിതശൈലി ജനങ്ങളിൽ മാററി എടുക്കുന്നതിന് വൈദികർ മാ തൃക കാട്ടണമെന്ന് നിയുക്ത കാതോലിക്കാ ഉദ് ബോധിപ്പിച്ചു. പ്രിൻസിപ്പൽ ഡോ. പൗലോ സ് മാർ ഗ്രീഗോറിയോസ് റിപ്പോർട്ട് അവതരി പ്പിച്ചു. ഡോ. മാത്യൂസ് മാർ സേവേറിയോസ് സ്വാഗതവും റവ. ഡോ. ജേക്കബ് കുര്യൻ നന്ദിയും പറഞ്ഞു.

### സ്വന്തം ലൈബ്രറി സെമിനാരിക്ക്

മലങ്കരസഭ മാനേജർ റവ. ഫാ. ററി. ജി. സഖറിയാ, അദ്ദേഹം വിദേശത്തുനിന്നും മററും പുസ്തകങ്ങൾ സംഭരിച്ച് രൂപീകരി ച്ച 50,000 രൂപാ വിലവരുന്ന തന്റെ സ്വകാ ര്യലൈബ്രറിയിലെ പുസ്തകങ്ങൾ സെമി നാരിക്കു ദാനം ചെയ്യുന്നതാണെന്നറിയിച്ചി ട്ടുണ്ടെന്ന് പ്രിൻസിപ്പൽ അഭിവന്ദ്യ ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേ നി റിപ്പോർട്ടിൽ പറയുകയുണ്ടായി.

## AN APPEAL

Do you feel sorry about the 82 Million illiterate children of India. Half of them are doing child labour in match factories, glass factories and other hazardous jobs. Their parents are too poor to afford the luxury of education for their kids. The Govts. alone cannot wipe away the shame that India has more illiterates than the rest of the world put together. Most private education agencies also cater to the need of middle class and high class students who can pay. India will never progress unless we promote education for all kids (PEAK). Our aim is to reach Peak through Children's Homes.

The children's Welfare Board of Malankara Orthodox Church has a number of Children's Homes in and outside Kerala without foreign aid or the grant of Governments. The one at Yacharam, Andhra Pradesh has 74 boys, who are children of leprosy patients. Its branch will come up soon at Dehu Road, Poona for the daughters of leprosy patients and orphans on a two acre plot freely given by a Philanthrophist. Wee need four million rupees to buy the rest of the eight acre plot and build St. George Balikasram which will be the first village in India for the daughters of leprosy patients who are free of leprosy. We admit deserving children without distinction of caste or creed or language and do not baptize any of them. We have tax exemption for all donors. Your gift, small or large will be gratefully acknowledged. Please send your donation to the Director Fr. K. I. Philip, St. Gregorius Balagram, Yacharam, A. P. PIN 501 509. Cheques may be drawn with the name St. George Balikasram, Dehu Road, Poona 412 101.

Thank you,

Metropolitan Geevarghese Mar Osthathios
President.

## സേലം മാർ ഗ്രിഗോറിയോസ് പള്ളി

സേലത്ത് ഉദ്യോഗാർത്ഥവും പഠനത്തിനുമായും മററും താമസിക്കുന്ന ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് ആരാധനയ്ക്കായി ഒരു ദേവാലയം പണികഴിപ്പിക്കുന്നതിന്റെ ശിലാസ്ഥാപനം ഭദ്രാസനാധിപൻ സഖറിയാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. സഭ വകയായി സേലം പട്ടണത്തിൽ വാങ്ങിയിട്ടുള്ള സ്ഥലത്ത് ഇതിനകം പള്ളിയുടെ തറ പണിതുകഴിഞ്ഞു. പള്ളി പണിയുടെയും മററും ചുമതലയ്ക്ക് പത്തനാപുരം ദയറാംഗം ബ. ഐസക്ക് റമ്പാനെയും ഫാ. എസ്. പോളിനെയും ഫാ. മാത്യു ദാനിയേലിനെയും അസി: വികാരിയായും നിയമിച്ചിട്ടുണ്ട്. ഈ പള്ളി പണിക്ക് സഭാംഗങ്ങൾ കൈതുറന്ന സംഭാവനകൾ അയച്ചുകൊടുക്കണമെന്ന് പ. ബാവാ തിരുമനസ്സിലെ ഒരു കല്പനയിൽ നിർദ്ദേശിച്ചിട്ടുണ്ട്. സംഭാവനകൾ ഫാ. മാത്യു ദാനിയേലിന്റെ പേർക്ക് 172–3 A Lover's Lane, SALEM, YERCHAUD 3 – 6366 എന്ന മേൽവിലാസത്തിൽ അയയ്ക്കാം.

## അദ്ധ്യാപക സമ്മേളനം

കോട്ടയം ഡി. സൺഡേസ്കൂൾ അദ്ധ്യാപക സമ്മേളനം നീലിമംഗലം കാതോലിക്കേററ് സെൻററിൽ മാർച്ച് 13, 14 തീയതികളിൽനടന്നു. 13–ാംതീയതി ധ്യാനപ്രസംഗത്തിന് ഫാ. എം. സി. ജോർജ് നേതൃത്വം നൽകി. 14–ാംതീയതി വി. കുർബ്ബാനയ്ക്കുശേഷംനടന്ന സമ്മേളനത്തിൽ ഭദ്രാസന ഡയറക്ടർ ററി. ററി. ചാക്കോ ആദ്ധ്യക്ഷം വഹിച്ചു. വികാരി റവ. ഡോ. ററി. ഐ. വർഗീസ് സ്വാഗതം ആശംസിച്ചു. പബ്ലിക്കേഷൻ ഓഫീസർ ഫാ. ററി. ജി. സഖറിയാ മത്സര പരീക്ഷയിലും സഹപാഠ്യ മത്സരങ്ങളിലും ഒന്നും രണ്ടും റാങ്കുകൾ നേടിയ കുട്ടികൾക്കുള്ള സമ്മാനദാനം നിർവഹിച്ചു. ചർച്ചകൾക്കുശേഷം പ്രാർത്ഥനയോടുകൂടെ പ്രഥമ സമ്മേളനം അവസാനിച്ചു. ഉച്ചയ്ക്കുശേഷം ഫാ. ററി. ഐ. വർഗീസ്: ഫാ. എം. സി. ജോർജ് എന്നിവർ ക്ലാസ്സുകൾ എടുത്തു. തുടർന്നു നടന്ന പൊതുചർച്ചയോടുകൂടി 5 മണിക്ക് സമ്മേളനം അവസാനിച്ചു. ഡി. ഇൻസ്പെക്ടർ അഡ്വ. ജോർജ് ചെറിയാൻ കൃതജ്ഞത പറഞ്ഞു.

## ഹോസ്ററൽ സൗകര്യം

ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളേജിലും സമീപപ്രദേശങ്ങളിലുമുള്ള കോളേജുകളിലും പഠിക്കുന്ന വിദ്യാർത്ഥികൾക്ക് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം വകയായി പണികഴിപ്പിച്ചിട്ടുള്ള മാർ ഗ്രിഗോറിയോസ് സ്ററുഡൻറ് സെൻററിൽ താമസസൗകര്യം ലഭിക്കുന്നതാണ്. കൂടുതൽ വിവരങ്ങൾക്ക് ഡയറക്ടർ മാർ ഗ്രീഗോറിയോസ് സ്ററുഡൻറ് സെൻറർ പി. ബി. നമ്പർ 620, യൂണിയൻ ക്രിസ്ത്യൻകോളജ് പി. ഓ., ആലുവാ–683102 എന്ന വിലാസത്തിൽ ബന്ധപ്പെടുക.

# പത്രാധിപർക്കുള്ള കത്ത്:

മലങ്കരസഭാ മാസികയുടെ ഒരു മുൻ ലക്കത്തിൽ ഭദ്രാസന പുനർവിഭജനത്തെക്കുറിച്ച് ശ്രീ. സി. എ. ചാക്കോ Msc MEd എഴുതിയ കുറിപ്പാണ് ഇതെഴുതുവാൻ എനിക്ക് പ്രേരണനൽകിയത്. ഭദ്രാസനാധിപൻ ആണ്ടിൽ ഒരിക്കൽ ഇടവക സന്ദർശിക്കുന്നതും ഇടവകക്കാരുമായി ഇടപഴകുന്നതും വളരെ നല്ല കാര്യമാണ്. കുറഞ്ഞത് രണ്ടു ദിവസമെങ്കിലും അങ്ങനെ ഒരു ഇടവകയിൽ ചെലവഴിച്ചാൽ അത് വളരെ പ്രയോജനം ചെയ്യും. കാലംചെയ്ത ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഇപ്രകാരം (രണ്ടും മൂന്നും ദിവസങ്ങൾ) എല്ലാ ഇടവകകളിലും സന്ദർശനം നടത്തിയ വിവരം ഈ ലേഖകന് അറിവുള്ളതാണ്. ഇപ്പോഴത്തെ പ: കാതോലിക്കാ ബാവാ തിരുമേനിയും മെത്രാപ്പോലീത്താ ആയിരുന്നപ്പോൾ സന്ദർശനം നടത്തിയ വിവരം നേരിട്ടറിയാം. (അത് ഞായറാഴ്ച മാത്രമല്ല, മററുള്ള ദിവസങ്ങളിലും ഉണ്ടായിരുന്നു). ആയതിനാൽ 40–45 (നാല്പത് നാല്പത്തഞ്ച്) പള്ളികളിൽ കൂടുതൽ ഒരു പുതിയ ഭദ്രാസനത്തിന് ആവശ്യമില്ല. (കാലക്രമേണ അവിടെ വേറെ പള്ളികളും ഉണ്ടാകുമല്ലോ.) അപ്പോൾ ഒരു പള്ളിയിൽ ഒരു ഞായറാഴ്ച എന്ന കണക്കിൽ സന്ദർശനം നടത്താം. പിന്നെ അത്യാവശ്യമായി വേറെ എവിടെയെങ്കിലും ഒരു സന്ദർശനം ആവശ്യമായിവന്നാൽ ഭദ്രാസനത്തിനു വെളിയിൽ പോകാനും സൗകര്യം കിട്ടുമല്ലോ. ഭദ്രാസനത്തോട് ചേർന്നു ആസ്ഥാനവും എന്ന ആശയം നല്ലതാണ്. എന്നാൽ ''നിലയ്ക്കൽ'' നെ സംബന്ധിച്ചിടത്തോളം അത് പ്രായോഗികമല്ല. കാരണം അവിടെ സ്ഥലമോ സൗകര്യമോ ഇല്ലെന്നുള്ളതുതന്നെ. അതിനു പററിയ സ്ഥലം തല്ക്കാലം റാന്നിയാണ്. കോട്ടയം ഭദ്രാസനത്തിലെ കിഴക്കൻ പ്രദേശങ്ങളിലെ പള്ളികളും, നിരണം ഭദ്രാസനത്തിലെ മല്ലപ്പള്ളി മുതൽ ഉള്ള പള്ളികളും, തുമ്പമൺ ഭദ്രാസനത്തിലെ റാന്നി പ്രദേശത്തുള്ള പള്ളികളും, നിലയ്ക്കലിനോട് ചേർന്ന പ്രദേശങ്ങളിലെ പള്ളികളും ചേർത്തു ''നിലയ്ക്കൽ'' ഭദ്രാസനം റാന്നി ആസ്ഥാനമായി തുടങ്ങുന്നത് അഭികാമ്യമായിരിക്കും.

മാർതോമ്മാ ശ്ളീഹായുടെ പിൻഗാമികളായ മലങ്കരസഭാ മക്കൾക്ക് അദ്ദേഹത്തിൻെറയും അദ്ദേഹത്താൽ സ്ഥാപിതമായ നിലയ്ക്കൽ പള്ളിയുടെയും സ്മരണ നിലനിർത്താൽ തക്കവണ്ണം ''നിലയ്ക്കൽ'' ഭദ്രാസനം രൂപീകരിക്കുന്നത് എത്രയും അർത്ഥവത്താണ്. ആയതിനാൽ പ. സുന്നഹദോസും, മാനേജിംഗ് കമ്മററിയും എത്രയും വേഗം ഇതേപ്പററി ആലോചിക്കുകയും വേണ്ട തീരുമാനം കൈക്കൊള്ളുകയും വേണം. കോട്ടയം, നിരണം, തുമ്പമൺ എന്നീ ഭദ്രാസനങ്ങളിൽനിന്നും റാന്നിയുമായി സാമീപ്യമുള്ള നാല്പതിൽ പരം പള്ളികൾ ചേർത്ത് ''നിലയ്ക്കൽ'' ഭദ്രാസനം രൂപീകരിക്കുവാൻ യാതൊരു പ്രയാസവുമില്ല.

(6–ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപംക്തി

അവൻ മാതാപിതാക്കളുടെ അടുക്കൽചെന്ന് അനുവാദം വാങ്ങിയതും, ഏലിയാവിൻെറ ശുശ്രൂഷകനായിത്തീർന്നതും. ശുശ്രൂഷകർ ആത്മാവിൻെറ ഇരട്ടിപങ്കാകുന്ന പുതപ്പു ലഭിക്കണമെന്ന വലിയ ലക്ഷ്യത്തോടെ തോട്ടത്തിലെ ഉഴവ് അഭംഗുരം തുടരട്ടെ. കലപ്പയിൽനിന്നു കയ്യെടുക്കാതിരിക്കട്ടെ.

## കർത്താവിൻെറ സ്വർഗ്ഗാരോഹണം – മെയ് 20

(ലൂക്കൊ. 24:36–53)

ഉയിർത്തെഴുന്നേററു ജീവിക്കുന്നു എന്നു തെളിയിച്ച യേശു സകലവും സഭയ്ക്ക് ഭരമേല്പിക്കുകയും, ശക്തി പ്രാപിക്കാൻ പരിശുദ്ധാത്മാവിനെ അയയ്ക്കുമെന്ന് വാഗ്ദാനം ചെയ്യുകയും ചെയ്തശേഷമാണ് സ്വർഗ്ഗാരോഹണം ചെയ്തത്. പോയതുപോലെ അവൻ മടങ്ങിവരുകയും, തൻെറ മണവാട്ടിയാകുന്ന സഭയെ തന്നോടൊപ്പം തേജസിലേക്കു കരേററുകയും ചെയ്യും.

''അവൻ ബദ്ധന്മാരെ പിടിച്ചുകൊണ്ടുപോയി ഉയരത്തിൽ കയറി മനുഷ്യർക്കു ദാനങ്ങളെ കൊടുത്തു'' എന്നു പറയുന്നു. കയറി എന്നതിനാൽ അവൻ ഭൂമിയുടെ അധോഭാഗങ്ങളിലേയ്ക്കു ഇറങ്ങി എന്നു വരുന്നില്ലയോ. ഇറങ്ങിയവൻ സകലത്തേയും നിറയ്ക്കേണ്ടതിനു സ്വർഗ്ഗാധി സ്വർഗ്ഗത്തിനുമീതെ കയറിയവനും ആകുന്നു (എഫേ 4:8—10). എല്ലാററിലും എല്ലാം നിറയ്ക്കുന്നവൻെറ നിറവായിരിക്കുന്ന അവൻെറ ശരീരമായ സഭയുടെ അവയവങ്ങളാണല്ലോ നാം (എഫേ 1:23). ആത്മീകമായും ധാർമ്മികമായും അധഃപതിച്ചു കിടക്കുന്നവരെ സ്വർഗ്ഗോന്നതികളിലേയ്ക്കു വഴി നടത്താൻ നമുക്കു അഥവാ സഭയ്ക്കു കടമയുണ്ട്. ക്രിസ്തുവിൽ നമ്മുടെ സ്വർഗ്ഗാരോഹണ അനുഭവവും അതുതന്നെയാണ്. ★

## രോഗശാന്തിക്ക്





ഒരു വിശ്വാസി.

## റവ. ഫാ. സജി മാത്യു



ഡീക്കൻ സജി മാത്യുവിന് ഫെബ്രു. 7–ാം തീയതി വാർഷിയിലെ ബോംബെ ഭദ്രാസന അരമന ചാപ്പലിൽവച്ച് ഡോ. പീലിപ്പോസ് മാർ തേയോഫീലോസ് മെത്രാപ്പോലിത്താ കശീശാപട്ടം നൽകി. ഗീവർഗീസ് മാർ കൂറീലോസ് തിരുമേനി സഹകാർമ്മികനായിരുന്നു.

## സാനു മാത്യു



1992–ലെ സൺഡേസ്കൂൾ പത്താം ക്ലാസ് മൽസരപരീക്ഷയിൽ അഖില മലങ്കരാടിസ്ഥാനത്തിൽ ഒന്നാം റാങ്ക് നേടി, വട്ടശ്ശേരിൽ മാർ ദിവന്നാസിയോസ് സ്വർണ്ണമെഡലിന് അർഹനായ തോട്ടപ്പുഴ എം. ജി. എം. സൺഡേസ്കൂൾ വിദ്യാർത്ഥിയാണ് സാനു മാത്യു. സഹപാഠ്യമത്സരങ്ങളിൽ പൊതുവിജ്ഞാനത്തിന് ദക്ഷിണമേഖലയിൽ ഒന്നാം സ്ഥാനവും നേടിയിട്ടുണ്ട്. സൺഡേസ്കൂൾ ഉമയാററുകര ഡിസ്ട്രിക്ട് ഇൻസ്പെക്ടർ കെ. എം. മത്തായിയുടെ പുത്രനാണ് സാനു.

---

കോട്ടയം ഭദ്രാസനത്തിൽ കാഞ്ഞിരപ്പള്ളിക്ക് കിഴക്കും, കാഞ്ഞിരപ്പള്ളി, മണിമല, കറുകച്ചാൽ റോഡിന് തെക്കുമുള്ള പള്ളികളും, കറുകച്ചാൽ, മല്ലപ്പള്ളി, വെണ്ണിക്കുളം, പുല്ലാട്, കോഴഞ്ചേരി റോഡിന് ഇടതുവശമുള്ള പള്ളികളും, കോഴഞ്ചേരി, കാട്ടൂർ, ഉതിമൂട്, വടശ്ശേരിക്കര, റോഡിന് ഇടതുവശമുള്ള പള്ളികളും, നിലയ്ക്കലിന് അടുത്തുള്ള പള്ളികളും ചേർന്നാൽ നിലയ്ക്കൽ ഭദ്രാസനം ആകും.

മലബാർ ഭദ്രാസാനം വിഭജിച്ച് കോഴിക്കോട്, പാലയ്ക്കാട് എന്ന് രണ്ടു ഭദ്രാസനങ്ങൾ ഉണ്ടാകുന്നതും നല്ലതാണ്. അതുപോലെതന്നെ അറുപതു പള്ളികളിൽ കൂടുതലുള്ള ഭദ്രാസനങ്ങളും വിഭജിക്കേണ്ടത് പുരോഗതിക്ക് ആവശ്യമാണ്.

റവ. ഫാ. ററി. ജി. സ്ററീഫൻ

[ഭദ്രാസന വിഭജനത്തെപ്പററി ധാരാളം ആളുകൾ അഭിപ്രായങ്ങൾ മാസികയിൽ പ്രസിദ്ധപ്പെടുത്തുന്നതിന് അയച്ചുതരുന്നുണ്ട്. അവയെല്ലാം പ്രസിദ്ധപ്പെടുത്തുന്നതിന് സ്ഥലപരിമിതി അനുവദിക്കുന്നില്ല. അഭിപ്രായങ്ങൾ പരിഗണിക്കപ്പെടുന്നതിന് അവ സഭാസെക്രട്ടറിയുടെ പേർക്ക് കാതോലിക്കേററ് ഓഫീസ്, ദേവലോകം, കോട്ടയം 686038 എന്ന മേൽവിലാസത്തിൽ അയക്കണം

–പത്രാധിപർ

## എക്യുമെനിക്കൽ വൈദിക സമ്മേളനം

മലങ്കരയുള്ള എപ്പിസ്ക്കോപ്പൽ സഭകളിലെ വൈദികരുടെ ഒരു സമ്മേളനം ഫെബ്രു: 25–ാം തീയതി ചങ്ങനാശ്ശേരി അരമനയിലെ പാസ്ററൽ സെൻററിൽവച്ചു അഭിവന്ദ്യ മാർ ജോസഫ് പവ്വത്തിൽ തിരുമേനിയുടെ ആതിഥേയത്തിൽ നടന്നു. ഏബ്രഹാം മാർ ക്ലീമ്മീസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ നടന്ന യോഗം ആർച്ചുബിഷോപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് ഉൽഘാടനം ചെയ്തു. റവ. ഡോ. ഗീവർഗീസ് പണിക്കർ പ്രബന്ധം അവതരിപ്പിച്ചു. ജോസഫ് മാർ ഐറേനിയസ്, ബിഷപ്പ് മാത്യു വട്ടക്കുഴി, നിയുക്തമെത്രാൻ പൗലോസ് റമ്പാൻ എന്നിവർ പ്രസംഗിച്ചു. ചർച്ചകൾക്ക് വിവിധ സഭകളെ പ്രതിനിധീകരിച്ച് വൈദികർ സംസാരിച്ചു.

പൗവ്വോത്തിൽ തിരുമേനി സ്വാഗതവും ഫാ. മാത്യു മററം കൃതജ്ഞതയും അർപ്പിച്ചു. കത്തോലിക്കാ, ഓർത്തഡോക്സ്, യാക്കോബായ, മാർത്തോമ്മാ, C. S. I. ക്നാനായ തുടങ്ങിയ സഭകളിൽനിന്നായി 300–ൽപരം വൈദികർ സംബന്ധിച്ചു.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

പാഠം 38

യോഹന്നാൻ 4, 6

വിജയിയുടെ പേരും മേൽവിലാസവും

പേര്: കെ. എം. തോമസ്

വിലാസം: 8 A. T. V. K. 3rd Street
Villivakkam. Madras-49

ഭദ്രാസനം: മദ്രാസ്

രജി: നമ്പർ. 1598

പാഠം 44

പ്രവേശനഫാറം

(യോഹന്നാൻ 20–21)

പേര്:

വിലാസം:

ഭദ്രാസനം:

രജി. നമ്പർ:

ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശനഫാറം ഉത്തരത്തോടൊപ്പം അയയ്ക്കേണ്ട.

## പാഠം 38 യോഹന്നാൻ (4–6) ഉത്തരം

1. സുഖാർ 4:5
2. യഹൂദൻ (4:9) യജമാനൻ (4:11) യാക്കോബിനേക്കാൾ വലിയവൻ (4:12) പ്രവാചകൻ: (4:19) മശിഹാ (4:25) ക്രിസ്തു: 4:29
3. ശമര്യ സ്ത്രീക്ക് 4:26
4. കൊയ്ത്തിൽ 4:36.
5. തങ്ങളോടുകൂടെ പാർക്കേണം 4:40
6. ശമര്യർ 4:42
7. കഫർന്നഹൂം 4:46
8. ബേഥെസദാ ആട്ടുവാതിലിനടുത്ത് (5:2)
9. വെള്ളം കലങ്ങിയശേഷം ആദ്യം ഇറങ്ങുന്നവൻ (5:4)
10. ഇനിമേൽ പാപം ചെയ്യരുത് 5:14.
11. തിന്മ ചെയ്തവർക്ക് 5:29
12. യോഹന്നാൻ 5:35
13. തിബെര്യോസ് 6:1
14. അന്ത്രയോസ് 6:9
15. ഇരുന്നവർക്ക് 6:11
16. വരുവാനുള്ള പ്രവാചകൻ ഇവനാകുന്നു 6:14
17. പിതാവ് 6:27
18. അപ്പത്തെപ്പററിയുള്ള പഠിപ്പിക്കലിൽ 6:60.
19. ശിഷ്യന്മാർ പലരും പിന്മാറിപ്പോയി 6:66.
20. ദൈവത്തിന്റെ പരിശുദ്ധൻ 6:69

## യോഹന്നാൻ (20–21)

1. യേശുവിനെ കണ്ടില്ല എന്നു വാർത്ത പരത്തിയവരാ
2. വേഗംകൂടിയ ശിഷ്യൻ
3. ഒഴിഞ്ഞകല്ലറ കണ്ട ശിഷ്യൻ
4. ഒഴിഞ്ഞകല്ലറ കണ്ട ശിഷ്യന്മാരുടെ വിശ്വാസം എന്തായിരുന്നു
5. ഒരേ ചോദ്യം രണ്ടുപേർ ഒരാളോടു ചോദിച്ചു. ചോദ്യം എന്ത്. ആരോട്. ആരെല്ലാം ചോദിച്ചു.
6. യേശു ഒരേചോദ്യം രണ്ടു കൂട്ടരോടു ചോദിച്ചു. ചോദ്യം എന്ത് ആരോടെല്ലാം
7. യേശുവിന്റെ ശരീരം തോട്ടക്കാരനോടു ചോദിച്ചത് ആര്.
8. മഗ്ദലനമറിയ യേശുവിനോടു സംസാരിച്ച ഭാഷ
9. ശിഷ്യന്മാരെ ''കണ്ടതും കേട്ടതും'' അറിയിച്ചതാര്.
10. ആണിപ്പാടുകളും വിലാപ്പുറവും കണ്ടവർ
11. വിശ്വസിക്കാൻ തോമസ് വച്ച ഉപാധികൾ
12. യഥാർത്ഥ ഭാഗ്യവാൻ ആര്.
13. മീൻപിടിയ്ക്കാൻ പോയപ്പോൾ ഇല്ല എന്നു മറുപടി നല്കിയത് ഏതിനെല്ലാം
14. ഉയിർപ്പിനുശേഷം കർത്താവു ചെയ്ത അത്ഭുതം
15. യേശു പത്രോസിനെ രണ്ട് അവസരങ്ങളിൽ യോഹന്നാന്റെ മകനായ ശീമോനേ എന്നു വിളിച്ചു. എപ്പോഴെല്ലാം. (ഒന്നാമത്തിലല്ലാതെ ഒന്നുകൂടെ)
16. പ്രിയമുള്ളവനു കർത്താവു കൊടുത്ത ആദ്യ ജോലി
17. പ്രാതൽ കഴിപ്പാൻ ക്ഷണിച്ചവൻ ആര്

18. യേശു ഒന്നിലധികം പ്രാവശ്യം എന്നെ അനുഗമിക്ക എന്ന് ആരോടു പറഞ്ഞു
19. സ്വാഭാവിക മരണം പ്രാപിച്ച ശിഷ്യൻ
20. മരിക്കയില്ല എന്ന ശ്രുതി പരത്തിയവൻ

പാഠം 38—ൻെറ ഉത്തരം, വിജയിയുടെ പേരും വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു. പാഠനപദ്ധതി അനുസരിച്ച് യോഹന്നാൻെറ സുവിശേഷം പൂർത്തിയായി. കർത്താവിനെ കൂടാതെ പ്രവർത്തിച്ചവർ ഇല്ലാ എന്നുള്ള മറുപടിയും കർത്താവിനോടുകൂടെ പ്രവർത്തിച്ചപ്പോഠം നിറഞ്ഞതും കീറാത്തതുമായ വലയായി. യേശു സ്നേഹിച്ച ശിഷ്യൻ എന്ന പേരിനർഹരായാൽ എത്ര സന്തോഷമായിരിക്കും. ആ സാക്ഷ്യം സത്യമായി പറയുവാനും എഴുതുവാനും സാധിച്ചാൽ അതു അനുഗ്രഹമാണ്. യേശുവിലെ അടയാളങ്ങഠം ഇന്നും സഭയിലും സമൂഹത്തിലും നടക്കുന്നു. സഭയിലേക്കാഠംഉപരി ഇതരസമൂഹത്തിലോ എന്ന സംശയം. പൈതൃകമായതു ഉപേക്ഷിച്ചാൽ പൈശാചികമായിരിക്കും ലഭിക്കും ലഭിക്കുന്നു. അതിൻെറ മറുപടി ഇല്ലായെന്നുമാണ്. വ്യക്തിയിലും സഭയിലും ക്രിസ്തുവിനെ അനുഭവിക്കുവാൻസാധിച്ചാൽ അത് ആനന്ദമായിരിക്കും.

അതിനുള്ള അവസരമാണ് നോമ്പിലൂടെ ലഭിക്കുന്നത്. പ്രാർത്ഥനയാലും ഉപവാസത്താലും ഇതു കൈവരിക്കാം. ഉപവാസം വായ് കൊണ്ടും, നാവുകൊണ്ടും ഹൃദയംകൊണ്ടുമായിരിക്കട്ടെ. ഭക്ഷണം, വാക്ക്, ചിന്ത, പ്രവൃത്തി ഇവയിലും നോമ്പാവശ്യമാണ്. നമ്മുടെ മാത്രമല്ല മററുള്ളവരുടെ ആത്മീയ അഭിവൃദ്ധിയ്ക്കും നോമ്പാവശ്യമാണ്. നാശത്തിലേക്കുപോയ നിനുവ ആകമാനം നോമ്പാചരിച്ചതുപോലെ സഭ ആകമാനം നോമ്പാചരിക്കേണ്ടതാണ്. എൻെറ നോമ്പിൻെറ കുറവാൽ യാതൊന്നും നശിക്കാതിരിക്കുവാൻ ശ്രമിക്കണം. നോമ്പിൽ വിജയിച്ചാൽ മാലാഖമാർ കർത്താവിനെ ശുശ്രൂഷിച്ച അനുഭവത്തിൽ എത്താം.

മതവൈരം വെടിയുവാനും മററുള്ളവരിലും ദൈവത്തെ കാണുവാനും ശ്രമിക്കാം. ശത്രുക്കഠംക്കുവേണ്ടി പ്രാർത്ഥിക്കാം. അവരെ അനുഗ്രഹിക്കാം. പ്രാർത്ഥനാവലയം ശക്തിപ്പെടുത്താം. പരീക്ഷക്കാർക്കായി പ്രത്യേകം പ്രാർത്ഥിക്കാം. പ്രാർത്ഥന ആവശ്യമുള്ള എല്ലാവരേയും ഓർത്തു പ്രാർത്ഥിക്കാം. രോഗികഠം പ്രത്യേകിച്ച് ഈ പ്രാർത്ഥന എപ്പോഴും ചെയ്യുക. പ്രഭാതസ്തുതിപ്പിൻെറ അവസാനഭാഗം. "ഞങ്ങളുടെ പാപരോഗങ്ങളെ സൗഖ്യമാക്കണമെ.

പാഠം 44—ൻെറ ഉത്തരം അടുത്തമാസം 30—നു മുമ്പായി Bible Padanam Lesson 44 C/o. Fr. M. [illegible] Cherian OCSC. Tvm-1. 685001 എന്ന വിലാസത്തിൽ അയയ്ക്കുക. മാസികയ്ക്കുള്ള മററ് വിവരങ്ങഠം, മാസവരി, Address change എന്നിവ കേന്ദ്രആഫീസിലേക്ക് അയച്ചുകൊടുക്കുക.

## ശരിയായ ഉത്തരം അയച്ചുതന്നവർ

1. കെ. എം. തോമസ്, മദ്രാസ്
2. പൊന്നമ്മ തോമസ്, അഹമ്മദബാദ്
3. ഈപ്പൻ ജേക്കബ്, വളഞ്ഞവട്ടം
4. സാറാമ്മ ചെറിയാൻ മലാട്
5. തോമസ് മാത്യു, ഭോഭാൽ
6. സുജ ജോർജ്, നാരങ്ങാനം
7. എം. സി. ജോർജ്, അന്ധേരി
8. സാറാമ്മ തോമസ്, മലാട്
9. ഏലിയാമ്മ പൗലോസ്, ചെല്ലക്കോട്
10. തങ്കമ്മ ജോൺ, മററം (N)
11. ലീനാ ജോൺ, വളഞ്ഞവട്ടം
12. തോമസ് മാത്യു, വള്ളോന്തറ
13. അനിൽ ജോയി, കൂടൽ
14. ജോൺ ആശിഷ്, ആറന്മുള
15. വറുഗീസ് ചെറിയാൻ, മഞ്ഞാടി
16. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
17. മറിയാമ്മ ആലക്സ്, കവിയൂർ
18. ഏലിയാമ്മ മാത്യു, എടപ്പള്ളി
19. ബിൻസി മാത്യു, ഇരമത്തൂർ
20. ഷിബു കോശി, പുത്തൂർ
21. റോഷ്നി ഏബ്രഹാം, അയ്മനം
22. കെ. എം. ചെറിയാൻ, സാഗർ
23. തോമസ് വറുഗീസ്, അഹമ്മദബാദ്
24. മറിയാമ്മ വറുഗീസ്, ആനിക്കാട്
25. യൽദോ ഒ. എം. തൃക്കളത്തൂർ
26. ഷാബു വറുഗീസ്, മൈലപ്ര
27. എലിസബേത്ത് തമ്പി, കൊച്ചി
28. മറിയാമ്മ ജോഷ്വാ, മുട്ടുകോട്ടയ്ക്കൽ
29. ജയ കോശി, അഹമ്മദബാദ്
30. സാലിക്കുട്ടി ഐസക്, കങ്ങഴ
31. ശോശാമ്മ തോമസ്, മെഴുവേലി
32. Mrs. റററി. ജോർജ്, ഗോറിഗോൺ
33. മിനി ജോമിൻ മാത്യു പെണ്ണുക്കര
34. തങ്കമ്മ സഖറിയാ, ആറാട്ടുപുഴ
35. കോശി മത്തായി, നന്ദിനി
36. ഓമന ചാക്കോ, മറിയത്തുരുത്ത്
37. ഡെയ്സി മാത്യു, മങ്ങാരം
38. സാറാമ്മ ശമുവേൽ, കോരബാ
39. ഷിജി വറുഗീസ്, അയിരൂർ
40. സൂസൻ സഖറിയ, തുമ്പമൺ
41. തങ്കമ്മ ഈപ്പൻ, നിരണം
42. ഏബ്രഹാം ററി. എ., തലവടി
43. സോണി ജോഷ്വാ, കൂടൽ
44. ഏലിയാമ്മ ഏബ്രഹാം, കളമശ്ശേരി
45. മറിയാമ്മ കുര്യൻ, കടലമാട്
46. അനുസൂസൻ വറുഗീസ്, പുലിയൂർ
47. റോസമ്മ മാത്യു, അഹമ്മദബാദ്
48. വി. ഐ. വിൽസൺ, കുരമ്പാല
49. മെറിനാ വറുഗീസ്, മൂവാററുപുഴ
50. ബിജു ജോൺ, മണപ്പള്ളി
51. പി. കെ. കോശി, കവിയൂർ
52. പി. സി. ചെറിയാൻ, കോയിപ്രം
53. ലീലാമ്മ ജേക്കബ്, പുന്നവേലി

## ജൂബിലി സമാപനം



പുത്തൻകാവിൽ കൊച്ചു തിരുമേനിയുടെ ഓർമ്മപെരുനാളും അദ്ദേഹം സ്ഥാപിച്ച ചെങ്ങന്നൂർ ബഥേൽ അരമന പള്ളിയുടെ സുവർണ്ണ ജൂബിലിയും 1993 ഏപ്രിൽ 17, 18 തീയതികളിൽ ആഘോഷപൂർവ്വം കൊണ്ടാടുന്നതാണ്. 17–ാം തീയതി സന്ധ്യാനമസ്ക്കാരത്തെ തുടർന്നു റാസയും, 18–ാം തീയതി വി. കുർബാനയെ തുടർന്ന് സ്മാരകമന്ദിര കൂദാശയും സമൂഹസദ്യയും നടത്തപ്പെടും. 3 മണിക്കു ജൂബിലി സമാപനസമ്മേളനത്തിൽ മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ അദ്ധ്യക്ഷം വഹിക്കുന്നതും ബോംബെ ഗവർണർ ഡോ. പി. സി. അലക്സാണ്ടർ സമ്മേളനം ഉത്ഘാടനം ചെയ്യുന്നതുമായിരിക്കും. പ. മാത്യൂസ് പ്രഥമൻ ബാവാ സമ്മേളനത്തെ ആശീർവദിക്കും. വിവിധ സഭാമേലദ്ധ്യക്ഷന്മാരും പ്രതിനിധികളും ആശംസാപ്രസംഗം നടത്തും.

## എം. സി. പോത്തൻ നിര്യാതനായി

മലബാറിലെ പ്രമുഖ പ്ലാൻററും വ്യവസായ–വാണിജ്യ മേഖലയിൽ ശ്രദ്ധേയമായ സംഭാവനകളർപ്പിച്ച വ്യക്തിയുമായ എം. സി. പോത്തൻ (പാപ്പച്ചൻ 71) മാർച്ച് 14–ന് നിര്യാതനായി. മണമേൽ ഗ്രൂപ്പ് സ്ഥാപനങ്ങളുടെ ഡയറക്ടറായ ഇദ്ദേഹം സാമൂഹിക സാംസ്കാരിക കായിക രംഗങ്ങളിൽ ശ്രദ്ധേയമായ സംഭാവനകൾ നൽകിയിട്ടുണ്ട്. മലബാറിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ആദ്യകാല പ്രവർത്തനങ്ങളിൽ മുൻനിരയിലുണ്ടായിരുന്ന ഇദ്ദേഹം കോഴിക്കോട് ബിലാത്തിക്കുളം സെൻറ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രൽ ട്രസ്ററിയായിരുന്നു. ദീർഘനാരം മലങ്കര ഓർത്തഡോക്സ് സഭയുടെ മാനേജിംഗ് കമ്മററിയംഗമായും പ്രവർത്തിച്ചിട്ടുണ്ട് ബത്തേരി സെൻറ് മേരീസ് കോളജിന്റെ സ്ഥാപകാംഗവും ഗവേണിംഗ് ബോഡി ട്രഷററുമായിരുന്നു. കാര്യമ്പാടി കണ്ണാശുപത്രിയുടെ സ്ഥാപകരിൽ ഒരാളായ പോത്തൻ സൈപ്പസസ് ബോർഡിൽ അംഗമായിരുന്നു. ശവസംസ്കാരം നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസിന്റെ മുഖ്യകാർമ്മകത്വത്തിൽ നടത്തി.

54. ചിന്നമ്മ ജോൺ, ഉളനാട്
55. Mrs. ജോർജ് മുതലാളി, കൊച്ചി
56. മനോജ് മാത്യു, പുറമററം
57. അലക്സാണ്ടർ കെ. എം., കുഴിമററം
58. മോളി മാത്യു, നാരങ്ങാനം
59. കുഞ്ഞമ്മ ഏബ്രഹാം, മീനങ്ങാടി
60. സണ്ണി ജോർജ്, മാലക്കര
61. പൗലോസ് വി. എം., കാക്കവയൽ
62. ഷേമ മാത്യു, പുതുപ്പള്ളി
63. ബീനാ മാത്യു, കലോശം
64. ററി. ജെ. ജയിംസ്, മുള്ളണ്ട്
65. എ. എം. മത്തായി, പാലക്കുഴ
66. പി. വി. അച്ചാമ്മ, മഞ്ഞപ്ര
67. ജിജി കോശി, കിരത്തൂരം
68. അക്കാമ്മ മാത്യു, പായിപ്പാട്
69. ജേക്കബ് വറുഗീസ്, വെണ്ണിക്കുളം
70. സിനു ഗ്രേസ് വറുഗീസ്, കൂടൽ
71. ലാലി വൽസൻ, താന
72. മറിയാമ്മ ചാക്കോ, പോട്ട്ബ്ളയർ
73. ശാന്തി സാറാ മാത്യു, മഗലാപുരം
74. മിനി ഫിലിപ്പ്, ഡെൽഹി
75. ലില്ലി മാത്യു, കനകപ്പലം
76. ബേബി മോനിച്ചൻ, ചേപ്പാട്
77. ഷേർളി ജോൺ, ആയൂർ

—o—

## ഫാ. എ. എം. വർഗീസ്

കുരമ്പാല: ആലുമ്മൂട്ടിൽ റവ. ഫാ. എ. എം. വർഗീസ് മാർച്ച് 18–ാം തീയതി വിദേശപര്യടനത്തിനു പുറപ്പെട്ടു. മലയ, സിംഗപ്പൂർ, ജപ്പാൻ രാജ്യങ്ങളം സന്ദർശിച്ചശേഷം ബ. അച്ചൻ അമേരിക്കയിൽ ലോസ് ആഞ്ചലസിൽ എത്തി ഹാശാ ശുശ്രൂഷകളിൽ സംബന്ധിക്കും. തുടർന്ന് വിവിധ സ്ഥലങ്ങളം സന്ദർശിച്ചശേഷം ജൂൺ മാസത്തിൽ മടങ്ങി എത്തും.

## വാർഷിക പതിപ്പ്

പ. പരുമല തിരുമേനിയുടെ 90–ാം ഓർമ്മപ്പെരുനാളിനോടനുബന്ധിച്ച് മലങ്കരസഭാ മാസിക പ്രസിദ്ധപ്പെടുത്തുന്ന വാർഷിക പതിപ്പിന്റെ അച്ചടി പൂർത്തിയായിരിക്കുന്നു. പ്രകാശനം ഏപ്രിൽ 18–ാം തീയതി നിർവ്വഹിക്കപ്പെടുന്നതാണ്. ഈ സ്മരണികയ്ക്ക് മുൻകൂർ പണം അടച്ചിട്ടുള്ളവർക്കെല്ലാം ഏപ്രിൽ മാസത്തിൽതന്നെ സ്മരണിക ലഭിക്കുന്നതായിരിക്കും. ഇതുവരെ സ്മരണികയ്ക്ക് പണം അടയ്ക്കാതിരുന്നവർക്ക് 20 രൂപാ അടച്ചാൽ പോസ്റേറജ് സൗജന്യമായി കോപ്പി ലഭിക്കുന്നതാണ്. പണം മാനേജർ, മലങ്കരസഭ, ദേവലോകം പി. ഒ., കോട്ടയം–686 038 എന്ന മേൽവിലാസത്തിൽ അയയ്ക്കുക.

